ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

# ബഥേൽ പത്രിക

വാല്യം 29 ലക്കം 11

നവംബർ 2016




## മുഖപത്രിക

# അപ്രാപ്യനായ ദൈവം പ്രാപ്യനാകുന്നു

**വീ**ണ്ടും ഒരു ആഗമനകാല ധ്യാനദിനങ്ങളിലേക്ക് സഭ ഒരുങ്ങുകയായി. ദൈവബന്ധം കൂറെക്കൂടി ആഴപ്പെടുവാനും ദൈവത്തെ അല്പം കൂടി ജീവിതത്തിൽ ഗൗരവമായി പ്രതിഷ്ഠിക്കുവാനുള്ള നിമിഷങ്ങൾ. ഓരോ നോമ്പുകാലവും ക്രിസ്തുവിന്റെ മനുഷ്യാവതാര സംഭവത്തിലെ നിർണ്ണായ നിമിഷത്തിലേക്കുള്ള ഒരുക്ക കാലമാണ്. ആത്മീയ ചൈതന്യം ആർജ്ജിച്ച് ജീവിതത്തിൽ തമ്പുരാനെ ഗൗരവമായി എടുക്കാൻ മനസ്സിനെ പരിശീലിപ്പിക്കുന്ന അവസരം. ദൈവപുത്രന് മനുഷ്യപുത്രനായി അവതരിക്കുവാൻ നൂറ്റാണ്ടുകളുടെ ഒരുക്കം ആവശ്യമായി വന്നു. എന്നാൽ കർത്താവിന്റെ ജനനപ്പെരുന്നാളിൽ പങ്കുകൊള്ളുവാനുള്ള ഒരുക്കകാലമായി എട്ടാഴ്ചയേയും 25 ദിവസത്തേയും നാം എത്ര ഗൗരവമായി എടുക്കുന്നുവെന്ന് ചിന്തിക്കേണ്ടതാണ്. ഹൃദയത്തോട് നാം നിരന്തരം മന്ത്രിക്കണം ദൈവമാണ് എന്റെ സർവ്വസ്വവും.

ഒരു ഭക്തന്റെ ജീവിതം പർവ്വതാരോഹകരെ കണക്കാണ്. കയറ്റം ഒറ്റയാത്രയിൽ നയിക്കാമെങ്കിലും സ്ഥിരോത്സാഹവും നിരന്തര പരിശീലനവും ഇതിന് ആവശ്യമാണ്. തങ്ങളുടെ ഭാരം ക്രമീകരിക്കുവാനും തങ്ങൾ കരുതേണ്ട കാര്യങ്ങൾ ക്രമീകരിക്കുവാനും ഏതൊക്കെ സ്ഥലങ്ങളിൽ എത്തുമ്പോഴാണ് തങ്ങളുടെ ശ്വാസഗതികൾക്ക് മാറ്റമുണ്ടാകുന്നത് എന്ന് മനസ്സിലാക്കുവാനും ദീർഘനാളത്തെ പരിശീലനം ആവശ്യമാണ്. അതിനെല്ലാം ഒടുവിലായി ആരോഹണം ഒറ്റയാത്രയിൽ പൂർത്തിയാകും. അതുകൊണ്ടാണ് എല്ലാ മാറാനായ പെരുന്നാളിനും മുമ്പായി ഒരു ഒരുക്കകാലം ക്രമീകരിക്കുന്നത്. അതു ക്രിസ്തുമസ്സാകാം ഈസ്റ്ററും ആകാം.

മനുഷ്യാവതാരത്തിന്റെ സൗന്ദര്യം ക്രിസ്തു തിരഞ്ഞെടുത്ത ലാളിത്യത്തിലാണ് ലയിച്ചിരിക്കുന്നത്. നാം ഒരുപക്ഷെ സാധാരണക്കാരായി നിലനിൽക്കുന്നത്, ഉയർന്ന നിലയിൽ ജീവിക്കാൻ ഗതിയില്ലാത്തതുകൊണ്ടുമാത്രമാണ്. എന്നാൽ ക്രിസ്തു തിരഞ്ഞെടുത്തത് മനുഷ്യൻ എന്നും ഒഴിവാക്കാൻ തത്രപ്പെടുന്ന ദാരിദ്ര്യത്തെയും അസൗകര്യങ്ങളെയുമാണ്. പുൽക്കൂട്ടിൽ കിടക്കുന്ന ശിശുവിനെ കണ്ട് ദൈവത്തെ സ്തുതിച്ച് മഹത്വപ്പെടുത്തിയും സന്തോഷത്തോടുമാണ് ആട്ടിടയർ മടങ്ങിയത്. അവരെങ്ങനെ ദൈവത്തെ സ്തുതിക്കാതിരിക്കും. രക്ഷകൻ തങ്ങളെപ്പോലെ തങ്ങളിൽ ഒരുവനായി ദാരിദ്ര്യത്തിൽ ജനിച്ചു. ഒരുപക്ഷെ ക്രിസ്തു രാജകൊട്ടാരത്തിൽ ജനിച്ചിരുന്നുവെങ്കിൽ ഈ സാധാരണക്കാർക്ക് ദർശനഭാഗ്യംപോലും ലഭിക്കുമായിരുന്നില്ല. അപ്രാപ്യനായ ദൈവത്തെ ക്രിസ്തു കല്ലടാവിൽ പ്രാപ്യനാക്കി തീർക്കുകയായിരുന്നു. തങ്ങൾക്കിണങ്ങിയ ഒരു ദൈവത്തെ കീറ്റുശീലകളാൽ പൊതിയപ്പെട്ട് കല്ലിടാവിൽ കണ്ടെത്തിയത് അവരെ ഏറ്റം ആനന്ദിപ്പിച്ചു.

മോശ എന്ന ദൈവസ്നേഹി ദൈവത്തെ അന്വേഷിച്ച് ഒരു പർവ്വതാരോഹണം നടത്തുന്നുണ്ട്. നാൽപതു ദിവസത്തെ നീണ്ട ഉപവാസത്തിനൊടുവിൽ ദൈവദർശനം സാധ്യമാകുന്നുണ്ട്. എന്നാൽ താഴ്‌വരയിൽ ആയിരുന്ന ജനം തങ്ങളെ മിസ്രയീം ദേശത്തുനിന്ന് കൊണ്ടുവന്ന മോശയ്ക്ക് എന്ത് സംഭവിച്ചു എന്ന് ആകുലപ്പെടുന്നു. (പുറ. 32:1) അവർക്കു മുമ്പേ നടക്കാൻ ഒരു ദൈവത്തെ ആവശ്യമായി വന്നു. തികച്ചും അവർക്ക് ഇണങ്ങിയ ഒരു ദൈവത്തെ (God of convenience).

യിസ്രായേലിന്റെ ദൈവം നിരന്തരം കലഹിക്കുന്ന ദൈവമാണ്. നന്മയിൽ ജീവിക്കാൻ ഉപദേശിക്കുന്ന ദൈവമാണ്. എന്നാൽ അവരുടെ സ്വർണ്ണപണ്ടങ്ങൾകൊണ്ട് അവർ സൃഷ്ടിച്ചെടുത്ത ദൈവം തങ്ങൾക്ക് ഇണങ്ങിയ ദൈവമാണ്. തങ്ങൾ പറയുന്നത് കേൾക്കുന്ന ദൈവം. അവരുടെ ആരാധനയ്ക്കും ഉപകാരങ്ങൾക്കും കരുവായി നിന്നാൽ മതി. ഇന്ന് ലോകത്തിൽ ഈ ദൈവസങ്കല്പം സജീവമായിതന്നെ നിൽക്കുന്നു. ചിലർ തങ്ങളുടെ ആത്മീയ നിർവൃതി തേടി ഒറ്റയടിപ്പാതയിലൂടെ മലമുകളിലേക്ക് കയറിപ്പോകുമ്പോൾ മറ്റുള്ളവർ തങ്ങളുടെ താഴ്‌വാരങ്ങളിൽ ഒരു ചുവടുപോലും മേലോട്ടു പോകാൻ കൂട്ടാക്കാതെ തങ്ങൾക്ക് ഇണങ്ങിയ ദൈവത്തെ രൂപാന്തരപ്പെടുത്തുന്നു.

ആധുനിക കാലത്തിൽ 'ഭക്തർ' എന്ന് വിശേഷിപ്പിക്കുന്ന പലരും തങ്ങളുടെ സൗകര്യങ്ങൾക്കൊത്തു പ്രവർത്തിക്കുന്ന ദൈവത്തിന്റെ പ്രചാരകരാണ്. സൗകര്യങ്ങളുടെ ഈ ദൈവത്തെ നിഷേധിക്കാൻ കഴിയുമോ? ഈ ആഗമന കാലത്തിൽ.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

1987 - 2016
ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം
# ബഥേൽ പത്രിക
നവംബർ 2016 വാല്യം: 29 ലക്കം: 11



## താളുകളിൽ....




**വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ₹ 130 |
| 2 വർഷം | ₹ 260 |
| 5 വർഷം | ₹ 650 |
| 10 വർഷം | ₹1300 |

**പരസ്യ നിരക്കുകൾ**

| | |
|---|---|
| Cover Back Multy | ₹ 6000 |
| Front Inner Multy | ₹ 4000 |
| Back Inner Multy | ₹ 3500 |
| Inner B/W Half | ₹ 1500 |
| Favours received | ₹ 500 |
| Matrimonial | ₹ 500 |



Bethel Pathrika. P.B. No. 38
Chengannur, Kerala. 689 121
Ph./Fax: +91 479 2451331
Emial: bethelpatrika@gmail.com
Website: www.bethelpatrika.org



# നമുക്കും വരവേൽക്കാം നവകേരള സൃഷ്ടിയെ

അറുപതിന്റെ നിറവിൽ നിൽക്കുന്ന നമ്മുടെ സംസ്ഥാനത്തിന്റെ മുന്നോട്ടുള്ള വഴികളെ പറ്റി പുതിയ സ്വപ്നങ്ങൾ കാണുവാൻ സമയമായിരിക്കുന്നു. സ്വപ്നങ്ങൾ ആണ് പിന്നീട് പദ്ധതികൾ ആയി രൂപാന്തരപ്പെടുന്നത്. ഭൂപ്രദേശ ഭംഗികൊണ്ടും, ധാതുവിഭവങ്ങൾകൊണ്ടും, സാക്ഷരതാ സാദ്ധ്യതകൾകൊണ്ടും ഏറെ അനുഗ്രഹീതമായ നമ്മുടെ സംസ്ഥാനത്തിന് ഇനിയും ബഹുദൂരം മുന്നോട്ട് പോകേണ്ടതുണ്ട്. അറുപത് പിന്നീട്ട് വർദ്ധിതമായ ആവേശത്തോടെ കുതിക്കുവാൻ ആഗ്രഹിക്കുന്ന കേരളം എന്ന കൊച്ചു സംസ്ഥാനത്തിന് ദിശാബോധം പകരുവാൻ കൂട്ടായി കഴിയേണ്ടതുണ്ട്.

നവകേരളം സൃഷ്ടിക്കുവാൻ നാല് വികസന മിഷനുകളുമായി സംസ്ഥാന സർക്കാർ തയ്യാറായിരിക്കുന്നു. രാഷ്ട്രീയ അജണ്ടകളില്ലാതെ, കക്ഷിരാഷ്ട്രീയ ഭേദമന്യേ സങ്കുചിത മനോഭാവങ്ങൾക്ക് വിടപറഞ്ഞ് നാം ഒത്തുചേരേണ്ടിയിരിക്കുന്നു. സ്വപ്നങ്ങളിൽ എണ്ണ പകരുവാൻ കഴിയുന്നില്ലായെങ്കിൽ കരിന്തിരികൾ മാത്രമേ പുകയുകയുള്ളൂ. ആർദ്രം, ഹരിതകേരളം, ലൈഫ്, പൊതുവിദ്യാഭ്യാസ സംരക്ഷണം എന്നീ ചതുർദർശനങ്ങൾ ആണ് കേരളം ഏറ്റെടുക്കുവാൻ തയ്യാറാകുന്നത്.

സമ്പന്ന രാഷ്ട്രമായ അമേരിക്കപോലും പൗരന്റെ ഭാരിച്ച ചികിത്സാചെലവ് താങ്ങുവാൻ കഴിയാതെ വലയുന്ന കാലമാണിത്. കച്ചവട മനോഭാവം വല്ലാതെ ചേക്കേറിയിരിക്കുന്ന ആശുപത്രികൾ സാധാരണക്കാരന് ഭാരം തന്നെയാണ്. അനേകായിരങ്ങൾക്ക് ആശ്രയമാകുന്ന സർക്കാർ ആശുപത്രികൾ നവീകരിക്കാനാണ് 'ആർദ്രം' പദ്ധതിയിലൂടെ മുന്നോട്ടു വയ്ക്കുന്നത്. രോഗാതുരമായ നമ്മുടെ സമൂഹത്തിൽ ആർദ്രതയുടെ കരങ്ങൾ നീട്ടുമ്പോൾ നവകേരള സൃഷ്ടി പ്രൗഢമാകും.

സമൂഹത്തിലെ പാർശ്വവത്ക്കരിക്കപ്പെട്ടവരോടുള്ള നമ്മുടെ ഉത്തരവാദിത്വം ചില്ലറ നാണയത്തുട്ടുകളുട വലിച്ചെറിയൽ ആയി മാത്രം മാറിയിട്ടുണ്ട്. സ്വന്തം പാപത്തിന്റെ ഉച്ഛിഷ്ടങ്ങൾ വലിച്ചെറിയുന്ന ആത്മസംതൃപ്തി മാത്രമേ ഈ വലിച്ചെറിയലിനുള്ളൂ. സാധാരണക്കാരന് പാർപ്പിടവും ജീവിത ചുറ്റുപാടുകളും ഉറപ്പുനൽകുന്ന 'ലൈഫ്' എന്ന പദ്ധതി ആകർണീയമാണ്. സമൃദ്ധിയായ ജീവന്റെ വരപ്രസാദം പങ്കുവയ്ക്കേണ്ട നമുക്ക് ഇത്തരം പരിപാടികളോട് മുഖം തിരിക്കുവാൻ സാധിക്കുകയില്ല.

വലിച്ചെറിയപ്പെടുന്ന മാലിന്യങ്ങളും, വരട്ടാറുകളും, ശൂന്യമായ കുളങ്ങളും നമ്മുടെ ഹരിത സൗന്ദര്യത്തെ വികൃതമാക്കുകയാണ്. ദൈവത്തിന്റെ സ്വന്തം നാടിനെ പൂർവ്വഭംഗിയിൽ നിലനിർത്തേണ്ടത് നവകേരള സൃഷ്ടിക്ക് അനിവാര്യമാണ്. ഫലപ്രദമായ മാലിന്യ സംസ്കരണം, ജൈവപച്ചക്കറികളുടെ പ്രചരണം, പച്ചക്കറി സ്വയംപര്യാപ്തത എന്നീ ദർശനങ്ങൾ നമ്മുടെ ഇടവകകളും ഏറ്റെടുക്കണം. നാം ആയിരിക്കുന്ന ഇടങ്ങളെ രൂപാന്തരപ്പെടുത്തുന്നത് നിയോഗം ആണ് എന്ന് മറന്നുപോകരുത്.

സാധാരണക്കാരന് അപ്രാപ്യമായ വിദ്യാഭ്യാസം ദേശപുരോഗതിയെ സൃഷ്ടിക്കുകയില്ല. പൊതുവിദ്യാഭ്യാസമേഖല ക്ഷയിക്കുന്നു എന്ന് വിലപിച്ചിട്ട് എന്തുകാര്യം? നവകേരസൃഷ്ടിക്കായി പ്രബുദ്ധതയുള്ള തലമുറകളുടെ ശാക്തീകരണം നാം നിർവ്വഹിക്കേണ്ടിയിരിക്കുന്നു. അറിവ് ജീവിതത്തിന് കരുത്ത് പകരുന്നതാണ് എന്ന തിരിച്ചറിവോടുകൂടി പൊതുവിദ്യാഭ്യാസത്തെ സംരക്ഷിക്കാനുള്ള എല്ലാ ശ്രമങ്ങളേയും നാം അകമഴിഞ്ഞു പിന്തുണയ്ക്കേണ്ടതുണ്ട്.

നവകേരളത്തിന്റെ സൃഷ്ടിയിൽ പങ്കുചേരുവാൻ നാം മടികാണിക്കേണ്ടതില്ല. നമ്മുടെ നാടിന്റെ പൈതൃകങ്ങളും സാധ്യതകളും കൂടുതൽ ശോഭാപൂർണ്ണമാക്കേണ്ട കടമ മാത്രമല്ല കടപ്പാട് കൂടിയാണ്. സംസ്ഥാന സർക്കാരിന്റെ 'നവകേരളമിഷന്' എല്ലാ വിജയാശംസകളും നേരുന്നു.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**





# അപമാനിക്കപ്പെടുന്ന ഒരു വിശുദ്ധൻ

## പിതൃവിജ്ഞാനീയം

**ഡോ. എം. കുര്യാക്കോസ്, പുല്ലുവഴി**

**അ**ത്യുന്നതങ്ങളിൽ ദൈവത്തിനു സ്തുതിയും ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനവും ആശംസിച്ചുകൊണ്ട് ഒരു ക്രിസ്തുമസ്സ് കൂടി സമാഗതമായി. ലോകത്തെമ്പാടുമുള്ള ക്രൈസ്തവരും അക്രൈസ്തവരും ഒരുപോലെ ആഘോഷിക്കുന്ന മഹോത്സവമാണ് ക്രിസ്തുവിന്റെ ദിവ്യജനനത്തിന്റെ ഓർമ്മ. ദൈവപുത്രൻ ആകാശം ചായിച്ച് വിണ്ണിൽ നിന്ന് മണ്ണിൽ ഇറങ്ങി വന്ന് കന്യകയുടെ മടിത്തട്ടിൽ മനുഷ്യശിശുവായി പ്രത്യക്ഷപ്പെട്ട ദിവസമാണ് അത്. പ്രവാചകന്മാരും പിതാക്കന്മാരും നൂറ്റാണ്ടുകളായി കാത്തിരുന്ന മിശിഹായുടെ തിരുപ്പിറവിയുടെ സ്മരണ പുതുക്കുന്ന പുണ്യദിനമാണ് ഈ പെരുന്നാൾ. ഏറ്റവും ശ്രേഷ്ഠമായ രീതിയിൽത്തന്നെ ഈ മാറാനായ പെരുന്നാൾ ആചരിക്കണമെന്ന് സഭ നിഷ്കർഷിക്കുന്നു. അർത്ഥ സമ്പുഷ്ടമായ അനുഷ്ഠാനങ്ങളും ആത്മസംതൃപ്തി ആവാഹിയ്ക്കുന്ന ആരാധനകളും കർത്താവിന്റെ ജനനപ്പെരുന്നാളിനെ അനുഗ്രഹദായകമാക്കുന്നു. കൂദശ് ഈത്തോ മുതൽ ക്രിസ്തുമസ് വരെയുള്ള കാലഘട്ടം മിശിഹായുടെ ജനനത്തിനു മുന്നോടിയായുള്ള ഒരുക്കത്തിന്റെ നാളുകളായി വേർതിരിയ്ക്കപ്പെട്ടിരിക്കുന്നു. തിരുപ്പിറവിയുടെ ദിവ്യമുഹൂർത്തത്തിൽ അവസാനിയ്ക്കുന്ന യൽദോ നോമ്പ് ഈ ഒരുക്കത്തിന്റെയും കാത്തിരിപ്പിന്റെയും പാരമ്യമാണ്. സ്വർഗ്ഗം വിട്ടിറങ്ങി വന്ന ദൈവപുത്രൻ മനുഷ്യനായി, മണ്ണിന്റെ മകനായി കാലിത്തൊഴുത്തിൽ അവതരിച്ച മഹൽസംഭവത്തെ വ്രതശുദ്ധിയോടെ, ഭയഭക്തിബഹുമാനങ്ങളോടെ, ആചാരാനുഷ്ഠാനങ്ങളോടെ പരിശുദ്ധ സഭ എതിരേൽക്കുന്നു.

ബാഹ്യമായ ആഘോഷപ്രകടനങ്ങളും ആർഭാടം നിറഞ്ഞ സാമൂഹ്യ ചടങ്ങുകളും ഏറ്റവും കൂടുതലായി നടക്കുന്നത് ക്രിസ്തുമസ്സ് പെരുന്നാളിനോടനുബന്ധിച്ചാണ്. കമ്പോള സംസ്ക്കാരത്തിന്റെ പ്രയോക്താക്കൾ ക്രിസ്തുമസ്സ് ആഘോഷങ്ങളെ മൊത്തമായി ഹൈജാക്ക് ചെയ്തിരിക്കുന്നു എന്നു പറയേണ്ടിയിരിക്കുന്നു. പിറന്നു വീഴാൻപോലും ഇടം കിട്ടാതെ സത്രത്തിലെ പശുത്തൊഴുത്തിൽ ശീലകൾ ചുറ്റിക്കിടന്ന ദൈവപുത്രന്റെ തിരുപ്പിറവിയാഘോഷങ്ങൾ പഞ്ചനക്ഷത്ര ഹോട്ടലുകളിലെ ഹൈപ്പർ മേളകളിലാണ് ഇപ്പോൾ അരങ്ങേറുന്നത്. കണ്ണഞ്ചിപ്പിക്കുന്ന ദീപാലങ്കാരങ്ങളും വാദ്യഘോഷങ്ങളും ഉന്മാദനൃത്തങ്ങളും രക്ഷകന്റെ ജന്മദിനാഘോഷങ്ങൾക്ക് കൊഴുപ്പുകൂട്ടുന്നു. ബദ്ധന്മാർക്ക് വിടുതലും കുരുടന്മാർക്ക് കാഴ്ചയും പ്രസംഗിപ്പാനും പീഡിതന്മാരെ വിടുവിച്ചയയ്ക്കുവാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും ദരിദ്രന്മാരോട് സുവിശേഷം അറിയിക്കുവാനും അയയ്ക്കപ്പെട്ട നസറേത്തിലെ തച്ചന്റെ മകൻ യേശുവിന്റെ പിറന്നാളാഘോഷത്തിന്റെ നാളുകളിൽ ഏകദേശം ആറായിരം കോടി ഡോളറിന്റെ വ്യാപാരമാണ് ലോകവിപണിയിൽ നടക്കുന്നത്. മാനവകുലത്തിന്റെ പരിത്രാണനത്തിനു വേണ്ടി ജീവരക്തം മറുവിലയായി കൊടുക്കുകയും ക്രൂശിൽ കിടന്നുകൊണ്ട് എനിയ്ക്കു ദാഹിക്കുന്നു. എന്നു വിലപിയ്ക്കുകയും ചെയ്ത ദൈവകുഞ്ഞാടിന്റെ മനുഷ്യാവതാരപ്പെരുന്നാളിനോടു ചേർന്നുള്ള ദിവസങ്ങളിലാണ് ലോകത്തിൽ (കേരളത്തിലും) ഏറ്റവും അധികം മദ്യം വിൽക്കപ്പെടുന്നത് എന്ന സത്യം ക്രൈസ്തവർ ലജ്ജാപൂർവ്വം തല കുനിച്ചു

നിന്ന് കേൾക്കേണ്ടതാണ്. ദരിദ്രരിൽ ദാസനായി ഈ ഭൂമി മണ്ണിൽ അവതീർണ്ണനായ പുത്രൻ തമ്പുരാനോട് അനീതി കാണിച്ച് അവനെ അവഹേളിക്കുന്ന കാലഘട്ടമായി ക്രിസ്തുമസ്സ് – പുതുവർഷ വാരം അധഃപതിച്ചിരിയ്ക്കുന്നു.

ലോകമെമ്പാടുമുള്ള ക്രിസ്തുമസ്സ് ആഘോഷങ്ങളിൽ നിറഞ്ഞ് നിന്ന് കൊണ്ട് അതിന്റെ അവിഭാജ്യ ഘടകമായി മാറിയിരിയ്ക്കുന്ന ഒരു കഥാപാത്രമുണ്ട് – ക്രിസ്തുമസ്സ് ഫാദർ എന്ന് സംബോധന ചെയ്യപ്പെടുന്ന സാന്താക്ലോസ്. പഞ്ഞിക്കെട്ടുപോലെ വെളുത്ത താടിയും നരച്ച മുടിയും ചുവന്ന കുപ്പായവും കൂർമ്പൻ തൊപ്പിയുമണിഞ്ഞ് ആടിക്കുഴഞ്ഞു വരുന്ന കുടവയറുള്ള അപ്പൂപ്പൻ. ക്രിസ്തുമസ്സ് പാപ്പാ, ക്രിസ്തുമസ്സ് അങ്കിൾ, ഫാദർ ക്രിസ്തുമസ്സ് , സാന്താ, സാന്താക്ലോസ്, സിന്റർക്ലാസ്, സെന്റ് നിക്കൊളാസ് എന്നെല്ലാം ഇദ്ദേഹം അറിയപ്പെടുന്നു. കുട്ടികൾക്ക് പ്രിയനാണ് ഈ വ്യക്തി. പാപ്പാവേഷം കെട്ടി നടക്കുവാൻ കുട്ടികൾക്കും മുതിർന്നവർക്കും ഏറെ താൽപര്യമാണ്, കീശയിൽ മിഠായിപ്പൊതികളും കളിപ്പാട്ടങ്ങളും മറ്റും സമ്മാനമായി നൽകാൻ സൂക്ഷിച്ചിട്ടുണ്ടാകും. ക്രിസ്തുമസ്സ് ആഘോഷങ്ങൾ ക്ലബ്ബുകളും സംഘടനകളും ഏറ്റെടുത്തതോടെ സാന്തായുടെ സ്വഭാവവും കീശയിലെ നിക്ഷേപ വസ്തുക്കളും മാറിവരുന്നുണ്ടെന്നുള്ളത് യാഥാർത്ഥ്യമാണ്. സർക്കസിലെ ജോക്കറെ ഓർമ്മിപ്പിയ്ക്കുന്ന വിധത്തിൽ ഫാദറിന്റെ വക കോമാളിത്തരങ്ങളും ഗോഷ്ടികളും നൃത്തങ്ങളും ആഘോഷങ്ങളിൽ അരങ്ങേറുന്നതും സാധാരണമാണ്. സണ്ടേസ്കൂൾ വിദ്യാർത്ഥികളും അദ്ധ്യാപകരും ഈ വിരോധാഭാസങ്ങൾക്ക് കൂട്ടു നിൽക്കുകയോ പങ്കാളികളാകുകയോ ചെയ്യേണ്ട ഗതികേടിലേയ്ക്ക് കാര്യങ്ങൾ എത്തിയിരിയ്ക്കുന്നു. കർത്താവിന്റെ തിരുപ്പിറവി ആഘോഷിയ്ക്കുവാൻ പിതാക്കന്മാർ പഠിപ്പിച്ച രീതികൾ തലമുറകളായി അനുഷ്ഠിച്ചുവന്നിരുന്ന സുറിയാനി ക്രിസ്ത്യാനികൾ ഇന്ന് അർത്ഥ ശൂന്യമായ പാശ്ചാത്യ രീതികൾ അനുകരിച്ച് രക്ഷകന്റെ ജനനപ്പെരുന്നാളിനെ മലീമസമാക്കി പ്രദർശിപ്പിയ്ക്കുവാൻ സഹായിക്കുന്നു. അനേകം ആളുകൾ ഈ വിധത്തിലുള്ള തെരുവു ദൃശ്യങ്ങൾ കണ്ട് ക്രിസ്തുമസ്സിന്റെ യഥാർത്ഥ സന്ദേശത്തെ തെറ്റിദ്ധരിച്ചിരിയ്ക്കുന്നു. ഈ ആഘോഷങ്ങളെല്ലാം സാന്താക്ലോസ് എന്ന ബിഷപ്പിന്റെ ജന്മദിനത്തോടനുബന്ധിച്ചുള്ളതാണെന്ന് ചിന്തിച്ചു മനസ്സിലാക്കുന്ന ആളുകളും ഉണ്ട്. കുട്ടികൾക്കാകട്ടെ അത് ജീസസിന്റെ ഹാപ്പി ബർത്ഡേ അല്ലെങ്കിൽ പാപ്പായുടെ ബർത്ഡേ... ഇങ്ങനെ പോകുന്നു സഭയുടെ ഉദാത്തമായ പെരുന്നാൾ ദിനത്തിലെ വിശേഷങ്ങൾ.......... കരോളും ആശംസാകാർഡുകളും ആരാധനകളും നേർച്ച കാഴ്ചകളും സൗഹൃദ സന്ദർശനങ്ങളും എല്ലാം ഇപ്പോൾ കേക്ക് ഫെസ്റ്റിവലിനും കാർണിവലിനും വെറിക്കൂത്തുകൾക്കും വഴിമാറിക്കൊടുത്തുകൊണ്ടിരിയ്ക്കുന്നു. ശ്രേഷ്ഠമായ പെരുന്നാളിന്റെ പവിത്രത അനുദിനം നഷ്ടപ്പെട്ടുക്കൊണ്ടിരിയ്ക്കുന്നു എന്നുള്ള വാസ്തവം പരിതാപകരമാണ്.

ആരാണ് ഈ സാന്താക്ലോസ് എന്നറിയുമ്പോൾ നമ്മുടെ കുറ്റബോധം കുറേക്കൂടി രൂക്ഷമാകുന്നു. സുറിയാനി സഭയിൽ ജനിച്ച് വിശുദ്ധനായി ജീവിച്ച് സഭയുടെ എപ്പിസ്ക്കോപ്പയായി കാലം ചെയ്ത സത്യവിശ്വാസ സംരക്ഷകനും അത്ഭുതപ്രവർത്തകനുമായ മൂറായിലെ മെത്രാനായിരുന്ന മോർ സോക്കെ (സെന്റ് നിക്കോലാവോസ്) എന്ന പരിശുദ്ധനെയാണ് ക്രിസ്തുമസ് രാവുകളിൽ പാപ്പായായി നാം വേഷം കെട്ടിയ്ക്കുന്നത്. ഇദ്ദേഹം കിഴക്കൻ റോമാ സാമ്രാജ്യത്തിലെ (ഇന്നത്തെ ടർക്കി) തുറമുഖ പട്ടണമായ പത്താറായിൽ എ.ഡി. 270 മാർച്ച് 15–ാം തീയതി ജനിച്ചു. പേര് നിക്കോലാവുസ് അല്ലെങ്കിൽ സോഖെ. (സാഖാ എന്ന പേര് ഈ പദത്തിന്റെ വകഭേദമാണ്) 19 വയസ്സുള്ളപ്പോൾ വൈദീകനായി. പിതാവ് തെയോഫാനസും മാതാവ് യോഹാന്നായും തികഞ്ഞ സത്യവിശ്വാസികളായിരുന്നു. അമ്മാവന്റെ പേരും നിക്കോളാസ് എന്നായിരുന്നു. അദ്ദേഹം പത്താറായിലെ ബിഷപ്പായിരുന്നു. – അദ്ദേഹമാണ് ബാലനായ നിക്കോളാവോസിനെ വൈദീകശുശ്രൂഷയിലേക്ക് കൈ പിടിച്ചുയർത്തിയത്. പട്ടമേറ്റശേഷം ഈജിപ്തിലും സിറിയയിലും മറ്റു വിശുദ്ധനാടുകളിലും തീർത്ഥാടനം നടത്തി. യരുശലേമിലും ബേത്‌ലഹേമിനടുത്തുള്ള ദയറാകളിലും താമസിച്ചു. തിരിച്ച് പത്താറയിലെ സ്വന്തം ഗ്രാമത്തിൽ (ലിസിയ) എത്തി ശുശ്രൂഷചെയ്തുകൊണ്ടിരിക്കെ തൊട്ടടുത്തുള്ള ഭദ്രാസനമായ മൂറായിലെ എപ്പിസ്ക്കോപ്പയായി തെരഞ്ഞെടുക്കപ്പെട്ടു. റോമാ ചക്രവർത്തിയായ ഡയോക്ലീഷന്റെ കാലത്ത് തടവിലാക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്തു. വധശിക്ഷയ്ക്ക് വിധിക്കപ്പെട്ട് ജയിലിലാക്കപ്പെട്ടുവെങ്കിലും റോമാ സാമ്രാജ്യത്തിലെ ക്രൈസ്തവ പീഢനങ്ങൾ അവസാനിച്ചപ്പോൾ അദ്ദേഹത്തെ വിട്ടയച്ചു. പാവപ്പെട്ടവർക്കും ബലഹീനന്മാർക്കും പീഡിയ്ക്കപ്പെട്ടവർക്കും വിശക്കുന്നവർക്കും അദ്ദേഹം കാണപ്പെട്ട ദൈവമായിരുന്നു. ജീവിതകാലത്ത് ദരിദ്രന്മാരെയും അവശതയനുഭവിയ്ക്കുന്നവരെയും കൈയ്യും കണക്കുമില്ലാതെ അദ്ദേഹം സഹായിച്ചു. കുട്ടികൾക്കും യാചകർക്കും അവരറിയാതെ സമ്മാനങ്ങൾ എത്തിച്ചുകൊടുക്കുക നിക്കോളാസിന്റെ പതിവായിരുന്നു.

ഒരിക്കൽ ഒരു ഗ്രാമത്തിലെ പാവപ്പെട്ട തൊഴിലാളിയുടെ മൂന്നു പെൺമക്കളുടെ വിവാഹം നടത്തിക്കൊടുക്കുവാൻ അദ്ദേഹം സഹായിച്ചു. വിവാഹപ്രായമെത്തിയിട്ടും സ്ത്രീധനം കൊടുക്കുവാനില്ലാതെ അവർ നിരാശരായിത്തീർന്നിരുന്നു. നിക്കോളാസ് മെത്രാനാകട്ടെ പണം നിറച്ച മൂന്നു സഞ്ചികളുമായി രാത്രി ആരുമറിയാതെ അവരുടെ വീട്ടിലെത്തി ജനാലയിൽക്കൂടി ആ പണക്കിഴികൾ മുറിയിലേയ്ക്ക് എറിഞ്ഞു കൊടുത്തുവത്രെ. ആ പണം കൊണ്ട് അവർ മൂന്നു പേരുടെയും വിവാഹം ഭംഗിയായി നടന്നുവെന്ന് ചരിത്രം.

ഗ്രീക്കു സഭയുടെ ഐതിഹ്യപ്രകാരം ക്ഷോഭിച്ച കടലിനെ ശാന്തമാക്കി കടൽയാത്രക്കാരെ രക്ഷിച്ച അനേകം സംഭവങ്ങൾ വിശുദ്ധന്റെ അത്ഭുതപ്രവർത്തികളായി രേഖപ്പെടുത്തിയിരിയ്ക്കുന്നു. കിഴക്കൻ സഭകളുടെ പാരമ്പര്യപ്രകാരം കുട്ടികളുടെയും കടൽയാത്രക്കാരുടെയും കന്യകമാരുടെയും പണയബിസിനസ്സുകാരുടെയും രക്ഷാമാദ്ധ്യസ്ഥ പരിശുദ്ധനാണ് അദ്ദേഹം. ഇതു കൂടാതെ റഷ്യ, ഗ്രീക്ക് രാജ്യങ്ങളുടെ പരമരക്ഷാധികാരിയായ പുണ്യവാളനാണ്. **നിഖ്യാ സുന്നഹദോസിൽ സംബന്ധിച്ച 318 പിതാക്കന്മാരിൽ മോർ സോക്കെയുടെ പേരും ഉണ്ട്.** വിശുദ്ധൻ എ. ഡി. 343 ഡിസംബർ ആറാം തീയതി നിദ്ര പ്രാപിച്ചു പിതാക്കന്മാരോടു ചേർന്നു. മരണാനന്തരവും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ അനേകർക്ക് അനുഗ്രഹങ്ങൾ ലഭിച്ചുവെന്ന് സാക്ഷ്യങ്ങൾ കാണുന്നു. കോൺസ്റ്റൻടൈൻ ചക്രവർത്തിയ്ക്ക് ഒരിക്കൽ വിശുദ്ധൻ ദർശനത്തിൽ വെളിപ്പെടുകയും മൂന്നു ക്രിസ്ത്യാനികളായ ഉദ്യോഗസ്ഥന്മാരെ അവരുടെ പ്രാർത്ഥനയ്ക്കുത്തരമെന്ന വണ്ണം മോചിപ്പിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തുവത്രെ.



**പാമ്പാക്കുട സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയിലെ കുരിശടിയിൽ സെന്റ് നിക്കോളാസിന്റെ തിരുശേഷിപ്പിനെ പറ്റി രേഖപ്പെടുത്തിയിരിക്കുന്നത്**

അദ്ദേഹത്തിന്റെ മൃതദേഹം അടക്കം ചെയ്ത സെന്റ് നിക്കോളാസ് പള്ളി തുർക്കിയിലെ കടൽത്തീര പട്ടണമായ കാലെയിലാണ് സ്ഥിതിചെയ്യുന്നത്. മീറായുടെ ഇപ്പോഴത്തെ പേരാണ് കാലെ. ഇത് ഒരു തീർത്ഥാടന കേന്ദ്രമായിത്തീർന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ ശവകുടീരത്തിൽ ഓരോ ദിവസവും അനേകായിരം വിശ്വാസികളാണ് അഭയം തേടി അണഞ്ഞ് പ്രാർത്ഥിയ്ക്കുന്നത്. എ.ഡി. 1087 ൽ അദ്ദേഹത്തിന്റെ തിരുശേഷിപ്പുകൾ ഇറ്റലിയിലെ ബാരി എന്ന പട്ടണത്തിലെ സെന്റ് നിക്കോളാസ് ബസിലിക്കയിൽ കൊണ്ടു വന്ന് പ്രതിഷ്ഠിച്ചു. ഡിസംബർ ആറിനാണ് വിശുദ്ധന്റെ ഓർമ്മ ലോകത്തിലെ എല്ലാ സഭകളും കൊണ്ടാടുന്നത്. അതിന്റെ തലേ രാത്രിയിൽ പരിശുദ്ധൻ വിശ്വാസികളുടെ വീട്ടിൽ എത്തി നല്ല കുട്ടികൾക്ക് ഒത്തിരി സമ്മാനങ്ങൾ കൊടുക്കുമെന്നാണ് പരമ്പരാഗതമായി വിശ്വസിച്ചുവരുന്നത്.

സെന്റ് നിക്കോളവാസ് എന്ന ഗ്രീക്കുപേര് ലത്തീൻ ഭാഷയിൽ സാന്താ നിക്കോളാസ് എന്നും ഡച്ച് ഭാഷയിൽ സിന്റർ ക്ലാസ് , അഥവാ സാന്റാ ക്ലോസ് എന്ന് ഉച്ചരിച്ചു. കാലാന്തരത്തിൽ സാന്റാ എന്നും സാന്റാക്ലോസ് എന്നുമുള്ള പേരുകൾ സ്ഥിരീകരിയ്ക്കപ്പെട്ടു. സുറിയാനി പാരമ്പര്യത്തിൽ മൂറായിലെ എപ്പിസ്ക്കോപ്പയായ (മൂറാ എന്നത് മീറാ എന്ന പദത്തിന്റെ ഭേദമാണ്) സോക്കേ എന്നാണ് വിശുദ്ധൻ അറിയപ്പെടുന്നത്.

**വളരെ അത്ഭുതാവഹമായ ഒരു കാര്യം ഈ വിശുദ്ധന്റെ തിരുശേഷിപ്പ് മലങ്കരയിലെ ഒരു പള്ളിയിൽ സൂക്ഷിച്ചിട്ടുണ്ട് എന്നുള്ളതാണ് -** പാമ്പാക്കുടയിലെ സെന്റ് ജോൺസ് ദേവാലയത്തിന്റെ തൊട്ടു താഴെയുള്ള കുരിശടിയിലാണ് ഈ വിശുദ്ധ വസ്തു നിക്ഷേപിച്ചിരിയ്ക്കുന്നത്. പരിശുദ്ധനായ പരുമല തിരുമേനി 1895 -ലെ കഷ്ടാനുഭവ ആഴ്ചയിൽ യരുശലേം സന്ദർശിക്കുകയും അവിടെ മർക്കോസിന്റെ ദയറായിൽ താമസിക്കുകയും ചെയ്തു. അന്നത്തെ അന്തോഖ്യൻ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനി മലങ്കരയിൽ നിന്ന് എത്തിയ പിതാവിന് സമ്മാനിച്ചതാണ് ഈ തിരുശേഷിപ്പുകൾ. യരുശലേമിൽനിന്ന് കൊണ്ടുവന്ന വിശുദ്ധ വസ്തുക്കൾ പരുമല തിരുമേനി തന്റെ ഗുരുനാഥനായ കോനാട്ടു മല്പാന് ഗുരുദക്ഷിണയായി നൽകി. അദ്ദേഹം അത് പള്ളിയുടെ പടിഞ്ഞാറു ഭാഗത്തുള്ള കുരിശടിയിൽ സ്ഥാപിയ്ക്കുകയും ചെയ്തു.

**ശേഷം 16-ാം പേജിൽ**

സഭാകാര്യം

വർഗീസ് ജോൺ, തോട്ടപ്പുഴ

# എത്യോപ്യൻ സഭ

എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് നവംബർ 19 – 25 ന് മലങ്കര സഭ സന്ദർശിക്കുന്നു.

റഷ്യൻ സഭ കഴിഞ്ഞാൽ ഏറ്റവും വലിയ ഓർത്തഡോക്സ് സഭയും ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഏറ്റവും വലുതുമാണ് എത്യോപ്യൻ സഭ.

ആഫ്രിക്കയിലെ ഒരു സ്വതന്ത്ര രാജ്യമാണ് എത്യോപ്യ. പഴയ പേര് അബീസീനിയാ. ചരിത്രത്തിൽ കൂശ്, നുബിയാ തുടങ്ങിയ പേരുകളിൽ അറിയപ്പെടുന്നത് ഈ രാജ്യമാണെന്നു കരുതുന്നു. 1974 വരെ രാജഭരണത്തിലായിരുന്നു. ശലോമോന്യ രാജവംശം എന്നാണ് ഈ രാജവംശത്തെ വിശേഷിപ്പിച്ചിരുന്നത്.

എത്യോപ്യായിലെ ജനങ്ങളിൽ പകുതിയോളം സഭാവിശ്വാസികളാണ്. മൂന്നര കോടിയാണ് ഈ സഭയുടെ അംഗസംഖ്യ. തലസ്ഥാനമായ ആഡിസ് അബാബായാണ് സഭയുടെയും ആസ്ഥാനം.

എത്യോപ്യയിൽ ക്രിസ്തുമതം ആദിമകാലത്തുതന്നെ പ്രവേശിച്ചതായി പാരമ്പര്യമുണ്ട്. അപ്പോസ്തോല പ്രവൃത്തിയിൽ (8: 26 – 40) പറയുന്ന ഷണ്ഡൻ, ഫീലിപ്പോസ് ശെമ്മാശ്ശനിൻ നിന്ന് മാമോദീസായേറ്റ ശേഷം എത്യോപ്യയിൽ പോയി സുവിശേഷം പ്രചരിപ്പിച്ചുവെന്നു വിശ്വസിക്കപ്പെടുന്നു. കൂടാതെ അപ്പോസ്തോലനായ വി. മത്തായി എത്യോപ്യ സന്ദർശിച്ചതായും പാരമ്പര്യമുണ്ട്.

സോർ നിവാസികളായ ഫ്രുമെൻഷ്യസ്, എഡേഷ്യസ് എന്നിവർ നാലാം നൂറ്റാണ്ടിൽ എത്യോപ്യയിലെത്തിയതോടെയാണ് ക്രൈസ്തവസഭയുടെ ഔദ്യോഗിക ആരംഭം. എസാന ചക്രവർത്തി എഡി 330ൽ ക്രിസ്തുമതം സ്വീകരിച്ചതോടെ സഭ രാജ്യത്തെ ഔദ്യോഗിക മതമായിത്തീർന്നു. വൈകാതെ ഫ്രുമെൻഷ്യസ് ഈജിപ്റ്റിലെത്തി അലക്സാന്ത്രിയാ പാത്രിയർക്കീസ് വി. അത്താനാസിയോസിൽ നിന്ന് മെത്രാൻ പട്ടമേറ്റ് മടങ്ങിയെത്തി. ആബാ സലാമ എന്നറിയപ്പെട്ട അദ്ദേഹമാണ് എത്യോപ്യയിലെ ആദ്യത്തെ മെത്രാപ്പോലീത്താ.



സിറിയായിൽ നിന്ന് എഡി 480ൽ എത്തിയ 'ഒൻപതു വിശുദ്ധന്മാർ' എന്നറിയപ്പെടുന്ന സന്യാസിമാരുടെ ആഗമനത്തോടെ സഭ വീണ്ടും പുതുജീവൻ കൈക്കൊണ്ടു. ഇവരുടെ ശിഷ്യനായ വി. യാറിഡ് ആരാധനാസംഗീതം സംവിധാനം ചെയ്തു. സന്യാസപ്രസ്ഥാനത്തിനു വിത്തു വിതച്ചതും ഈ സന്യാസിമാർ തന്നെയാണ്.

ഏഴു മുതൽ 13–ാം നൂറ്റാണ്ടു വരെ രാജ്യം ഇസ്ലാമിന്റെ ഭാഗികമായ സ്വാധീനത്തിലായിരുന്നു. എത്യോപ്യ 1543 മുതൽ 1636 വരെ പോർച്ചുഗീസ് ബന്ധത്തിലായിരുന്നു. പത്തുവർഷക്കാലം (1626 –1636) എത്യോപ്യൻ സഭ റോമാസഭയുമായി ഐക്യത്തിലായിരുന്നു. പക്ഷേ പിന്നീട് ബന്ധം അവസാനിച്ചു. ആ കാലത്തും പിന്നീട് 19–ാം നൂറ്റാണ്ടിലും ഇറ്റാലിയൻ അധിനിവേശകാലത്തും (1935 – 1941) കുറെപ്പേർ റോമാ സഭയിൽ ചേർന്നു. എത്യോപ്യയിലും എറീട്രിയയിലുമായി രണ്ടരലക്ഷത്തോളം ആളുകൾ എത്യോപ്യൻ കത്തോലിക്കാ റീത്തിലുണ്ട്. 17–ാം നൂറ്റാണ്ടിൽ ചിലർ പ്രോട്ടസ്റ്റന്റ് സഭകളിലും ചേർന്നു.

അലക്സന്ത്രിയായിലെ കോപ്റ്റിക് പാത്രിയർക്കീസുമാർ (പോപ്പ്) വാഴിച്ചയയ്ക്കുന്ന മെത്രാന്മാരാണ് എത്യോപ്യൻ സഭയ്ക്ക് ആത്മീയ നേതൃത്വം നൽകിവന്നിരുന്നത്. അവർ എപ്പോഴും ഈജിപ്റ്റുകാരായ കോപ്റ്റിക് സഭാംഗങ്ങളായിരുന്നു. 'ആബൂനാ' (നമ്മുടെ പിതാവ് എന്നർത്ഥം) എന്നാണ് അവരെ വിളിച്ചിരുന്നത്. ഇതു കൂടാതെ എഡി 1268 മുതൽ തദ്ദേശിയരായ 'എച്ചഗ്വേ'മാർ സഭയ്ക്ക് ഭരണ നേതൃത്വം നൽകിവന്നു. വി.

തെക്ലേഹൈമനോത് ആണ് ആദ്യത്തെ 'എച്ചഗേ'. (തലവൻ, മുഖ്യ ആശ്രമാധിപൻ എന്നൊക്കെയാണ് ഈ അംഹാറിക് വാക്കിനർത്ഥം). 16-ാം നൂറ്റാണ്ടു വരെ മലങ്കരസഭയിലുണ്ടായിരുന്ന അർക്കദ്യാക്കോൻ പദവിക്കു സമാനമാണ് കോപ്റ്റിക് ബിഷപ്പിനു കീഴിലുണ്ടായിരുന്ന 'എച്ചഗേ' പദവി. പേർഷ്യൻ സഭയിൽനിന്നു മലങ്കരയിൽ വന്നിരുന്ന പൗരസ്ത്യ സുറിയാനി ബിഷപ്പിന് സമാനമായ സ്ഥാനമായിരുന്നു എത്യോപ്യൻ സഭയിൽ കോപ്റ്റിക് ബിഷപ്പിനുണ്ടായിരുന്നത്.

പാശ്ചാത്യ മിഷ്യനറിമാർ വിതച്ച വിശ്വാസതർക്കങ്ങൾ 19-ാം നൂറ്റാണ്ടുവരെ നിലനിന്നു. 1841-ൽ ആബൂനാ സലാമാ മെത്രാപ്പോലീത്തായായി വന്നതോടെ പ്രശ്നങ്ങൾ അവസാനിച്ചു. സഭ വളർന്നപ്പോൾ ഒരു മെത്രാപ്പോലീത്താ മാത്രമായാൽ മതിയാവുകയില്ല എന്നതുകൊണ്ട് 1878ൽ ആബൂനാ പെത്രോസ് മെത്രാപ്പോലീത്തായും മൂന്ന് മെത്രാന്മാരും എത്യോപ്യയിലേക്കു നിയമിക്കപ്പെട്ടു. എത്യോപ്യക്കാരെ തന്നെ തങ്ങളുടെ മേൽപ്പട്ടക്കാരായി വാഴിക്കണമെന്നും എപ്പിസ്കോപ്പാമാരെ വാഴിക്കാൻ അധികാരമുള്ള ഒരു മെത്രാപ്പോലീത്തായെയും തങ്ങൾക്കു വേണമെന്നും എത്യോപ്യക്കാർ ആവശ്യപ്പെട്ടു.

കോപ്റ്റിക് സഭാ തലവനായ പോപ്പ് ജോൺ പത്തൊമ്പതാമൻ 1929ൽ ഈജിപ്റ്റുകാരനായ ആബൂനാ കൂറിലോസ് എന്ന മെത്രാപ്പോലീത്തായെയും എത്യോപ്യക്കാരായ നാലു മെത്രാന്മാരെയും വാഴിച്ചു. കൂടാതെ അന്നത്തെ 'എച്ചഗേ'യെ സാവിറോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. കൂറിലോസ് എത്യോപ്യൻ സഭയുടെ 110-ാമത്തെ ആബൂനായാണെന്നു കണക്കാക്കപ്പെടുന്നു.

ഇറ്റാലിയൻ അധിനിവേശകാലത്ത് (1935 – 1941) എതോപ്യൻ സഭ കഠിനമായ പ്രതിസന്ധികളിലൂടെ കടന്നു പോയി. രണ്ട് മെത്രാന്മാരും കുറെ സന്യാസിമാരും വിശ്വാസികളും വധിക്കപ്പെട്ടു.

1948 ജൂലൈ 13ലെ ഉടമ്പടിയനുസരിച്ച് അഞ്ച് എത്യോപ്യക്കാരെ മെത്രാന്മാരായി വാഴിച്ചു. ആബൂനാ കൂറിലോസിന്റെ കാലശേഷം പോപ്പ് ജോസഫ് രണ്ടാമൻ എത്യോപ്യക്കാരനായ ആബൂനാ ബസേലിയോസിനെ 1951 ജനുവരി 14ന് മെത്രാപ്പോലീത്തായായി വാഴിച്ച് എത്യോപ്യൻ സഭയ്ക്ക് ഉൾഭരണ സ്വാതന്ത്ര്യം നൽകി. അങ്ങനെ എച്ചഗേ-മെത്രാപ്പോലീത്താ പദവികൾ ഒരാളിൽ സമന്വയിപ്പിച്ചു. കോപ്റ്റിക് പോപ്പ് സിറിൾ ആറാമൻ 1959 ജൂൺ 28ന് ആബൂനാ ബസേലിയോസിനെ പാത്രിയർക്കീസായി വാഴിച്ചതോടെ എത്യോപ്യൻ സഭ പൂർണ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും കൈവരിച്ചു. ഇദ്ദേഹത്തിന്റെ കാലശേഷം ആബുനാ തെയോഫിലോസ് 1971ൽ പാത്രിയർക്കീസായി. 1961ൽ ഇദ്ദേഹം മലങ്കര സഭ സന്ദർശിച്ചിരുന്നു.

എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ ഭരണകാലം (1930 – 1974) സഭയുടെ സുവർണ കാലഘട്ടമായിരുന്നു. 1956ൽ അദ്ദേഹം ഭാരതം സന്ദർശിച്ചപ്പോൾ മലങ്കരസഭയിലും സന്ദർശനം നടത്തി. ആഡിസ് അബാബായിൽ 1965 ജനുവരിയിൽ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനം അദ്ദേഹം വിളിച്ചുകൂട്ടി. ഇത് ക്രൈസ്തവലോക ചരിത്രത്തിലെ ഒരു സുപ്രധാന സംഭവമാണ്. പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ നേതൃത്വത്തിൽ ഒരു പ്രതിനിധിസംഘം ഇതിൽ പങ്കെടുത്തു. 1974ൽ ചക്രവർത്തി സ്ഥാനഭ്രഷ്ടനാക്കപ്പെടുകയും തുടർന്ന് വധിക്കപ്പെടുകയും ചെയ്തു. തുടർന്നു കമ്യൂണിസ്റ്റ് ഗവൺമെന്റ് അധികാരത്തിൽ വന്നു.

ഇതോടെ ഔദ്യോഗികമതമെന്ന സ്ഥാനം സഭയ്ക്ക് നഷ്ടപ്പെടുകയും സഭയും രാജ്യവും തമ്മിലുള്ള ബന്ധം വിച്ഛേദിക്കപ്പെടുകയും ചെയ്തു. പുതിയ ഗവൺമെന്റ് 1976ൽ ആബൂനാ തെയോഫിലോസ് പാത്രിയർക്കീസിനെയും സ്ഥാനഭ്രഷ്ടനാക്കി; തടവിലാക്കപ്പെട്ട അദ്ദേഹം 1979ൽ വധിക്കപ്പെട്ടു. ഇതിനിടെ ആബൂനാ തെക്ലേഹൈമനോത് പാത്രിയർക്കീസായി (1976 – 1988). മുൻഗാമി ജീവിച്ചിരിക്കുമ്പോൾ തന്നെ വാഴിക്കപ്പെട്ടതിനാൽ കോപ്റ്റിക് സഭ ഇദ്ദേഹത്തെ അംഗീകരിച്ചിരുന്നില്ല. തെക്ലേഹൈമനോത്തിന്റെ കാലശേഷം ആബൂനാ മെർക്കോറിയോസ് 1988ൽ പാത്രിയർക്കീസായി.

കമ്യൂണിസ്റ്റ് ഗവൺമെന്റിന്റെ തകർച്ചയെ തുടർന്ന് അവരുമായി സഹകരിച്ചതിന്റെ പേരിൽ മെർക്കോറിയോസിനെ 1991-ൽ സുന്നഹദോസ് സ്ഥാനഭ്രഷ്ടനാക്കി. ഒരു വിഘടിത വിഭാഗത്തിനു നേതൃത്വം നൽകിക്കൊണ്ട് അദ്ദേഹം അമേരിക്കയിൽ താമസിക്കുന്നു. 1992ൽ പാത്രിയർക്കീസായ ആബൂനാ പൗലോസ് 2012ൽ കാലം ചെയ്തു. 2008ൽ അദ്ദേഹം മലങ്കര സഭ സന്ദർശിച്ചു.

2013ൽ പാത്രിയർക്കീസായ ആബൂനാ മത്ഥിയാസ് ഇപ്പോൾ സഭയ്ക്ക് നേതൃത്വം നൽകുന്നു. 'എത്യോപ്യയുടെ പാത്രിയർക്കീസും വി. തെക്ലേഹൈമനോത്തിന്റെ സിംഹാസനത്തിലെ എച്ചഗേയും' എന്നാണ് അദ്ദേഹത്തിന്റെ സ്ഥാനനാമം. എത്യോപ്യൻ ഓർത്തഡോക്സ് തെവാഹിദോ സഭയുടെ ആറാമത്തെ പാത്രിയർക്കീസും 63-ാ

മത്തെ എച്ചഗ്വേയുമാണ് അദ്ദേഹം. 'തെവാഹിദോ' എന്ന ഗീസ് വാക്കുകൊണ്ട് 'ഏക ഐക്യ സ്വഭാവം' എന്നാണ് ഉദ്ദേശിക്കുന്നത്.

പഴയ ഇറ്റാലിയൻ കോളനിയായ എറിട്രിയാ എത്യോപ്യയിൽ നിന്ന് സ്വതന്ത്രമായതോടെ (1993) അവിടത്തെ ബിഷപ്പുമാരുടെ അഭ്യർത്ഥന മാനിച്ച് കോപ്റ്റിക് സഭയുടെ പോപ്പ് ഷെനൗഡാ മൂന്നാമൻ എത്യോപ്യൻ സഭയിൽ നിന്ന് എറിട്രിയായിലെ ഓർത്തഡോക്സ് സഭയെ സ്വതന്ത്രമാക്കുകയും അവർക്ക് പുതിയതായി അഞ്ച് ബിഷപ്പുമാരെ വാഴിക്കുകയും ചെയ്തു. അവരുടെ തലവനായ ആബാ ഫീലിപ്പോസിനെ 1998 മേയ് എട്ടിന് എറിട്രിയൻ ഓർത്തഡോക്സ് സഭയുടെ ഒന്നാമത്തെ പാത്രിയർക്കീസായി പോപ്പ് ഷെനൗഡാ മൂന്നാമൻ വാഴിച്ചു. അദ്ദേഹത്തെ തുടർന്ന് ആബൂനാ യാക്കോബ് പാത്രിയർക്കീസായി (2002–2003). തുടർന്ന് 2004ൽ പാത്രിയർക്കീസായ അന്തോനിയോസിനെ 2006ൽ സർക്കാർ സ്വാധീനത്തിൽ സുന്നഹദോസ് സ്ഥാനഭ്രഷ്ടനാക്കുകയും തടവിലാക്കുകയും ചെയ്തു. 2007ൽ ആബൂനാ ദീയസ്കോറോസിനെ പാത്രിയർക്കീസാക്കിയെങ്കിലും മറ്റ് ഓർത്തഡോക്സ് സഭകൾ ഇത് അംഗീകരിച്ചിരുന്നില്ല. 2015ൽ അദ്ദേഹം കാലം ചെയ്തു. തലസ്ഥാനമായ അസ്മാറയാണ് സഭയുടെ ആസ്ഥാനം. എറിട്രിയായിലെ ജനങ്ങളിൽ പകുതിയിലധികം (30 ലക്ഷം) സഭാവിശ്വാസികളാണ്.

ചുരുക്കത്തിൽ കോപ്റ്റിക് പാത്രിയർക്കീസിന്റെ (പോപ്പ്) പ്രഥമ സ്ഥാനം (പ്രൈമസി) അംഗീകരിച്ചുകൊണ്ടുതന്നെ കോപ്റ്റിക് സഭ എത്യോപ്യൻ സഭയ്ക്കും ഇരുസഭകളും ചേർന്ന് എറിട്രിയൻ സഭയ്ക്കും ഘട്ടം ഘട്ടമായി സ്വാതന്ത്ര്യവും സ്വയംശീർഷകത്വവും നൽകിയിരിക്കുകയാണ്. കോപ്റ്റിക്-എത്യോപ്യൻ സഭകൾ തമ്മിലുള്ള ബന്ധം കഴിഞ്ഞ 30 വർഷമായി അത്ര നല്ല നിലയിലായിരുന്നില്ല. 2007ൽ സഭാതലവന്മാർ തമ്മിൽ നടത്തിയ കൂടിക്കാഴ്ചയിലൂടെ ബന്ധം മെച്ചപ്പെട്ടിട്ടുണ്ട്.

എത്യോപ്യൻ ആരാധനക്രമം അലക്സന്ത്രിയൻ (കോപ്റ്റിക്) ആരാധനാക്രമത്തിന്റെ അടിസ്ഥാനത്തിലുള്ളതാണ്; സുറിയാനി സ്വാധീനവുമുണ്ട്. പുരാതന എത്യോപ്യൻ ഭാഷയായ ഗീസ് ആയിരുന്നു ആരാധനാഭാഷ. ഇപ്പോൾ ആധുനികമായ അംഹാറിക് ഉപയോഗിക്കുന്നു. ജൂലിയൻ കലണ്ടർ അടിസ്ഥാനമാക്കിയാണ് വിശേഷദിവസങ്ങൾ ആചരിക്കുന്നത്. അതുകൊണ്ട് ക്രിസ്മസ് ജനുവരി ഏഴിനും ഈസ്റ്റർ മിക്ക വർഷങ്ങളിലും വൈകിയും ആഘോഷിക്കുന്നു. വർഷത്തിൽ 250 ദിവസം നോമ്പു ദിനങ്ങളാണ്. അവയിൽ 180 ദിവസം എല്ലാവർക്കും നിർബന്ധമാണ്. ശേഷിച്ചവ വൈദികർക്കും സന്യാസികൾക്കും മാത്രമേ ബാധകമായിട്ടുള്ളൂ.

എത്യോപ്യൻ സഭയിൽ പല യഹൂദാചാരങ്ങളും നിലനിൽക്കുന്നുണ്ട്. ഈ സഭയിലെ പുരുഷന്മാർ പരിഛേദന ഏൽക്കുന്നവരാണ്. ഒരുകാലത്ത് യഹൂദമതം ഇവിടെ ശക്തമായിരുന്നതാണ് കാരണം. നിയമപ്പെട്ടകം (പുറപ്പാട് 25 : 10 – 22) തങ്ങളുടെ കൈവശമുള്ളതായി എത്യോപ്യൻ സഭ അവകാശപ്പെടുന്നു. പുരാതന തലസ്ഥാനമായ അക്സും എന്ന സ്ഥലത്തെ സെന്റ് മേരീസ് സിയോൻ കത്തീഡ്രലിലാണ് ഇതു സൂക്ഷിക്കുന്നത്.

എത്യോപ്യൻ സഭ മലങ്കരസഭയുമായി വി. കുർബാന സംസർഗവും ഉറ്റ ബന്ധവും പുലർത്തുന്നു. ഇരു സഭകൾക്കും ഒട്ടേറെ സമാനതകളുണ്ട്. തൃപ്പൂണിത്തുറ തടീക്കൽ പോൾ വർഗീസ് (പിന്നീട് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ) ഹെയ്‌ലിസെലാസി ചക്രവർത്തിയുടെ മുഖ്യ ഉപദേശകനായിരുന്നു. ഫാ. ഡോ. വി.സി. ശമുവേൽ വൈദിക സെമിനാരി അധ്യാപകനായി പ്രവർത്തിച്ചു. മലങ്കരസഭയിലെ വൈദികർ തുടർന്നും സെമിനാരി അധ്യാപകരായി പ്രവർത്തിച്ചു വരുന്നു. മലങ്കരസഭാംഗങ്ങളിൽ പലരും സ്കൂൾ-കോളേജ് അധ്യാപകരായും പ്രവർത്തിക്കുന്നുണ്ട്.

ആബൂനാ മത്ഥിയാസ് എന്ന തെക്ലേമറിയം അസ്രാത്ത് 1941-ൽ ജനിച്ചു. 1954-ൽ ശെമ്മാശനും 1963-ൽ വൈദികനും സന്യാസിയുമായി. മൂന്നു വർഷം ആബൂനാ തെക്ലേഹൈമനോത് പാത്രിയർക്കീസിന്റെ പാത്രിയാർക്കൽ വികാരിയായിരുന്നു. 1978-ൽ ബിഷപ്പും തുടർന്ന് ആർച്ചുബിഷപ്പും ആയി. ജറുസലേമിലും (1979 – 1992; 2009 – 2013) അമേരിക്കയിലും (1992 – 2009) ആർച്ചുബിഷപ്പായി പ്രവർത്തിച്ചു. 2013 ഫെബ്രുവരി 28ന് പാത്രിയർക്കീസായി തെരഞ്ഞെടുക്കപ്പെട്ടു; മാർച്ച് മൂന്നിന് സ്ഥാനാരോഹണം ചെയ്തു. Abune Mathias, Patriarch and Catholicos of Ethiopia, Archbishop of Axum and Ichege of the See of Saint Teklahaimanot എന്നാണ് പൂർണമായ സ്ഥാനനാമം.

## ബഥേൽപത്രിക വരിസംഖ്യ സമാഹരണം

**നവംബർ 2016**

| | |
|---|---|
| നീർവിളാകം സെന്റ് ഗ്രിഗോറിയോസ് | 20.11.2016 |
| കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് | 27.11.2016 |

**ഡിസംബർ 2016**

| | |
|---|---|
| ജോർദ്ദാൻപുരം മാർ ഗ്രീഗോറിയോസ് | 04.12.2016 |
| ഇടവങ്കാട് സെന്റ്മേരീസ് | 11.12.2016 |
| ബുധനൂർ സെന്റ് ഏലിയാസ് | 18.12.2016 |

ഡോ. എം. കുര്യൻ തോമസ്

# മലങ്കര – എത്യോപ്യൻ സഭകൾ

**ഓ**റിയന്റൽ ഓർത്തഡോക്സ് സഭകളിൽ പെടുന്ന മലങ്കരസഭയുടെയും എത്യോപ്യൻ സഭയുടെയും ചരിത്രം പരിശോധിച്ചാൽ ഒട്ടേറെ സമാനതകൾ കണ്ടെത്താനാകും.

ഇരുസഭകൾക്കും അപ്പോസ്തോലിക കാലത്തോളം പാരമ്പര്യമുണ്ട്. മലങ്കരസഭയുടെ സ്ഥാപകൻ വി. മാർത്തോമാ ശ്ലീഹയാണ്. വി. മത്തായി ശ്ലീഹാ എത്യോപ്യ സന്ദർശിച്ചതായിട്ടാണ് എത്യോപ്യൻ സഭയുടെ പാരമ്പര്യം. വി. ഫിലിപ്പോസ് ശെമ്മാശനെയും (അപ്പോസ്തോല പ്രവൃത്തികൾ 8 : 26 – 40) എത്യോപ്യൻ സഭയുടെ സ്ഥാപകനായി വിശേഷിപ്പിക്കാറുണ്ട്. ഇരു സഭകളുടെയും നാലാം നൂറ്റാണ്ടു വരെയുള്ള കാലഘട്ടത്തിലെ ചരിത്രം ഇരുളടഞ്ഞതാണ്.

പഴയ റോമാ സാമ്രാജ്യത്തിനു പുറത്ത് പ്രത്യക്ഷമായോ പരോക്ഷമായോ പാശ്ചാത്യ സ്വാധീനം ഇല്ലാതെ വളർന്ന രണ്ടേരണ്ടു സഭകളാണിവ. ഇരുസഭകളും തങ്ങളുടെ പ്രാദേശിക സംസ്കാരങ്ങളും പാരമ്പര്യങ്ങളും മുറുകെ പിടിക്കുന്ന സ്വതന്ത്ര ദേശിയ സഭകളാണ്.

നാലാം നൂറ്റാണ്ടിൽ മലങ്കരസഭ പേർഷ്യൻ സഭയുമായി ബന്ധപ്പെട്ടു. ഇതേകാലത്ത് എത്യോപ്യൻ സഭ, കോപ്റ്റിക് സഭയുടെ പുത്രിസഭയായി ത്തീർന്നു. എത്യോപ്യൻ സഭയുടെ ഔദ്യോഗിക തുടക്കം തന്നെ ഇങ്ങനെയായിരുന്നുവെന്നാണ് ചില സഭാചരിത്രകാരന്മാരുടെ കണ്ടെത്തൽ.

എഡി 330 മുതൽ ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിവരെ *അലക്സാന്ത്രിയായിലെ പോപ്പ്* എന്ന സ്ഥാനനാമമുള്ള കോപ്റ്റിക് പാത്രിയർക്കീസുമാർ വാഴിച്ചയയ്ക്കുന്ന *ആബൂനാ* എന്ന മെത്രാന്മാരാണ് എത്യോപ്യൻ സഭയ്ക്ക് ആത്മിയ നേതൃത്വം നൽകി വന്നിരുന്നത്. ഇവർ എപ്പോഴും ഈജിപ്റ്റുകാരായ കോപ്റ്റിക് സഭാംഗങ്ങളായിരുന്നു. അതേ സ്ഥാനത്ത് സെലൂഷ്യായിലെ കാതോലിക്കാ എന്ന ബാബിലോണിയാ പാത്രിയർക്കീസ് വാഴിച്ചയയ്ക്കുന്ന മെത്രാന്മാരാണ് മലങ്കരസഭയ്ക്ക് ആത്മിയ



നേതൃത്വം നൽകി വന്നത്. ഇവർ എപ്പോഴും പേർഷ്യൻ വംശജരായ പൗരസ്ത്യ സുറിയാനി സഭാംഗങ്ങളായിരുന്നു.

എന്നാൽ എഡി 1268 മുതൽ മുതൽ തദ്ദേശിയരായ *എച്ചഗേ* എന്ന സ്ഥാനം വഹിക്കുന്ന ആർച്ച് പ്രീസ്റ്റ് ആണ് എതോപ്യൻ സഭയ്ക്ക് ഭരണനേതൃത്വം നൽകിവന്നിരുന്നത്. പതിനേഴാം നൂറ്റാണ്ടുവരെ മലങ്കരസഭയിലുണ്ടായിരുന്ന *അർക്കദ്യക്കോൻ* സ്ഥാനത്തിന് സമാനമാണ് കോപ്റ്റിക് ബിഷപ്പിന് കീഴിലുണ്ടായ *എച്ചഗേ* പദവി. മലങ്കരയിലെ അർക്കദ്യാക്കോൻ കൽദായ പാരമ്പര്യപ്രകാരം വൈദികരിലെ പരമോന്നത സ്ഥാനിയാണ്.

എത്യോപ്യ, പോർച്ചുഗീസ് ബന്ധത്തിലായിരുന്ന കാലത്ത് (1543 – 1636) പത്തു വർഷക്കാലം (1626–1636) റോമാ സഭ എത്യോപ്യൻ സഭയെ തങ്ങളുടെ കീഴിലാക്കി. ഇതേകാലത്തു തന്നെയാണ് (1599–1653) മലങ്കരസഭയെ റോമാസഭ കീഴ്പെടുത്തിയത്. എത്യോപ്യൻ ഭരണാധികാരികൾ 1636–ൽ റോമൻ കത്തോലിക്ക പുരോഹിതരെ പുറത്താക്കി സഭാസ്വാതന്ത്ര്യം വീണ്ടെടുത്തു. സിവിൽ ഭരണാധികാരമില്ലാതിരുന്ന മലങ്കരസഭ 1653–ലെ മഹത്തായ *കൂനൻ കുരിശ് വിപ്ലവ*ത്തിലൂടെ റോമൻ കത്തോലിക്കാ ബന്ധനത്തിൽനിന്നും സ്വാതന്ത്ര്യപ്രഖ്യാപനം നടത്തി.

ഇറ്റാലിയൻ അധിനിവേശകാലത്ത് (1935 – 1941) എത്യോപ്യൻ സഭയിൽനിന്ന് കുറേപ്പേരെ റോമാസഭയിൽ ചേർത്ത് എത്യോപ്യൻ കത്തോലിക്കാ റീത്തുണ്ടാക്കി. അതുപോലെ മലങ്കരസഭയിൽ നിന്ന് അടർത്തിയെടുത്ത ഒരു വിഭാഗത്തെ ചേർത്ത് 1663 –ൽ സീറോ–മലബാർ റീത്തും പിന്നീട് മറ്റൊരു അതിന്യൂനപക്ഷത്തെ ചേർത്ത് 1930–ൽ സീറോ–മലങ്കര റീത്തും രൂപീകരിച്ചു. പാശ്ചാത്യ മിഷനറിമാർ വിതച്ച പ്രൊട്ടസ്റ്റന്റ് വേദവിപരീതങ്ങൾ എത്യോപ്യയിലും മലങ്കരയിലും 19, 20 നൂറ്റാണ്ടുകളിൽ നിലനിന്നിരുന്നു.

മലങ്കര– അന്ത്യോഖ്യൻ ബന്ധത്തിന് 1665–ൽ തുടക്കം കുറിച്ചെങ്കിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആത്മിയ അധികാരം മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ചത്. എങ്കിലും മലങ്കരസഭയുടെ ആത്മിയവും ലൗകീകവുമായ പൂർണ്ണ ഭരണാധികാരം വി. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായ തദ്ദേശിയനായ മലങ്കര മെത്രാപ്പോലീത്തായിൽ നിക്ഷിപ്തമായിരുന്നു.

1653–ൽ സ്വദേശിയായ മാർത്തോമ്മാ ഒന്നാമൻ എപ്പിസ്ക്കോപ്പായെ വാഴിച്ചതോടെ മലങ്കര സഭ പൂർണ്ണ സ്വാതന്ത്ര്യവും, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സഹകരണത്തോടെ മലങ്കര സുന്നഹദോസ് 1912–ൽ വി. മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യ കാതോലിക്കായെ വാഴിച്ചതോടെ സ്വയം ശീർഷകത്വവും കൈവരിച്ചു. കോപ്റ്റിക് പാത്രിയർക്കീസ്, 1951 –ൽ എതോപ്യക്കാരനായ ഒരു ആബൂനായെ വാഴിച്ചതോടെ സ്വയം ഭരണാവകാശവും 1959–ൽ അദ്ദേഹത്തെ പാത്രിയർക്കീസായി വാഴിച്ചതോടെ സ്വയം ശീർഷകത്വവും എതോപ്യൻ സഭ കൈവരിച്ചു.

വിശ്വാസികളുടെ എണ്ണത്തിന്റെ കാര്യത്തിലും ചില സമാനതകളുണ്ട്. കോപ്റ്റിക് സഭയുടെ അഞ്ചു മടങ്ങിലധികമാണ് എത്യോപ്യൻ സഭയുടെ അംഗസംഖ്യ. അതുപോലെ അന്ത്യോഖ്യൻ സഭയുടെ അഞ്ചു മടങ്ങിലധികമാണ് മലങ്കരസഭയുടെ അംഗസംഖ്യ.

മലങ്കര – എത്യോപ്യൻ സഭാ തലവന്മാർ, സ്വതന്ത്ര പരമാധികാരികളായ കാതോലിക്കാ – പാത്രിയർക്കീസുമാരായിട്ടും തങ്ങളുടെ പുരാതന തദ്ദേശിയ സഭകളിലെ സ്ഥാനമാനങ്ങൾ ഉപേക്ഷിച്ചിട്ടില്ല. *മാർത്തോമാ ശ്ലീഹായുടെ സിംഹാസനത്തിലെ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും, എത്യോപ്യായുടെ പാത്രിയർക്കീസും വി. തെക്ലേഹൈമനോത്തിന്റെ സിംഹാസനത്തിലെ എച്ചഗേയും* എന്നിങ്ങനെയാണ് യഥാക്രമം ഈ സഭാതലവന്മാരുടെ സ്ഥാനനാമങ്ങൾ.

സ്വയം ശീർഷക സഭകളായ എത്യോപ്യൻ സഭയുടേയും എറിത്രിയൻ സഭയുടേയും പാത്രിയർക്കീസുമാർ അലക്സാന്ത്രിയായിലെ *പോപ്പ്* എന്ന കോപ്റ്റിക് പാത്രിയർക്കീസിന് *സമന്മാരിൽ മുമ്പൻ* എന്ന സ്ഥാനം നൽകിയിരിക്കുന്നു. എന്നാൽ കോപ്റ്റിക് പോപ്പിന് ഈ സഭകളുടെമേൽ മേൽക്കോയ്മ ഇല്ല. എത്യോപ്യൻ സഭയുടെ സ്വയം ശീർഷകത്വം അംഗീകരിക്കാൻ കോപ്റ്റിക് സഭയ്ക്ക് ആദ്യം വൈമുഖ്യമുണ്ടായിരുന്നു. എന്നാൽ 1994–ൽ ഉണ്ടാക്കിയ ഉഭയകക്ഷി കരാറനുസരിച്ച് ഇരുസഭകളും പരസ്പരം പാലിക്കേണ്ട ബഹുമാന–സഹകരണങ്ങൾ നിർവചിച്ച് പ്രശ്നങ്ങൾ അവസാനിപ്പിച്ചു. ഇതനുസരിച്ച് കോപ്റ്റിക് പോപ്പിന്റെ തെരഞ്ഞെടുപ്പിൽ എത്യോപ്യൻ സഭയ്ക്കും എത്യോപ്യൻ പാത്രിയർക്കീസിന്റെ തെരഞ്ഞെടുപ്പിൽ കോപ്റ്റിക് സഭയ്ക്കും നിശ്ചിത സംഖ്യ വോട്ടുകൾ രേഖപ്പെടുത്താം. അതിലുപരി അവകാശമൊന്നും ഇരുകൂട്ടർക്കുമില്ല. ഇരു സഭകൾക്കും തങ്ങളുടെ സഭാദ്ധ്യക്ഷനെ സ്വയം വാഴിക്കാം. ഇതു തടയാൻ മറ്റേ

സഭയ്ക്ക് അവകാശമില്ല. എറിത്രിയൻ സഭയുമായും കോപ്റ്റിക് സഭയ്ക്ക് സമാനമായ ഉഭയ കക്ഷി കരാറുകൾ നിലവിലുണ്ട്.

മലങ്കര സഭയിൽ ഉള്ളതുപോലെ ഒരു വിഘടിത വിഭാഗവും ബദൽ പാത്രിയർക്കീസും എത്യോപ്യൻ സഭയിലുമുണ്ട്. 1988-ൽ എത്യോപ്യയിലെ കമ്യൂണിസ്റ്റ് ഭരണകൂടത്തിന്റെ കീഴിൽ പാത്രിയർക്കീസായി വാഴിക്കപ്പെടുകയും 1991-ൽ സ്ഥാനഭ്രഷ്ടനാക്കപ്പെടുകയും പിന്നീട് അമേരിക്കയിൽ രാഷ്ട്രീയ അഭയം തേടുകയും ചെയ്ത ആബൂനാ മെർക്കോറിയോസിനെ പിന്തുണയ്ക്കുന്നവരാണ് ഈ അതീവ ന്യൂനപക്ഷം. ഇവരെ മുഖ്യധാരയിലേക്കു കൊണ്ടുവരാൻ കാലം ചെയ്ത പാത്രിയർക്കീസ് ആബൂനാ പൗലൂസ് നടത്തിയ ശ്രമങ്ങൾ അവർ വാഴിച്ചുകൂട്ടിയ മെത്രാന്മാരുടെ ബാഹുല്യംമൂലം എങ്ങുമെത്താതെ നിൽക്കുകയാണ്.

1934-ലെ മലങ്കര സഭാഭരണഘടന പ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് *സമന്മാരിൽ മുമ്പൻ* എന്ന സ്ഥാനം മലങ്കര സഭ നൽകിയിട്ടുണ്ട്. ഇതിലുപരി തനിക്ക് മലങ്കര സഭമേൽ പരമാധികാരമുണ്ടെന്നും, മലങ്കരയിലെ മേല്പട്ടക്കാരെ ആക്കുന്നതും നീക്കുന്നതും താനാണന്നും അന്ത്യോഖ്യാ പാത്രിയർക്കീസ് അവകാശപ്പെടുന്നതും മലങ്കരയിലെ ഒരു ന്യൂനപക്ഷം അതിനെ പിന്തുണയ്ക്കുന്നതുമാണ് മലങ്കരസഭയിലെ പ്രശ്നത്തിന്റെ അടിസ്ഥാന കാരണം. മലങ്കരസഭയുടെ ചരിത്രവും ക്രൈസ്തവലോകത്തിന്റെ ഇന്നത്തെ അവസ്ഥയും യഥാർത്ഥമായി മനസ്സിലാക്കിയാൽ ഇതിലെ യുക്തിരാഹിത്യം മനസ്സിലാകും. അന്ത്യോഖ്യാ പാത്രിയർക്കീസിനെ പരമാധികാരിയായി അംഗീകരിക്കുന്ന മലങ്കരയിലെ വിഘടിത വിഭാഗത്തിന് - അവർ യഥാർത്ഥ അന്ത്യോഖ്യൻ സഭാംഗങ്ങളേക്കാൾ കൂടുതലാണെങ്കിലും - അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ തെരഞ്ഞെടുപ്പിൽ കാര്യമായ യാതൊരു പങ്കാളിത്തവുമില്ല.

കോപ്റ്റിക് - എത്യോപ്യൻ/എറിത്രിയൻ സഭകൾ തമ്മിലുണ്ടാക്കിയതുപോലുള്ള ഉഭയ കക്ഷി കരാറിൽ അന്ത്യോഖ്യൻ-മലങ്കര സഭകൾ എത്തിച്ചേർന്നാൽ ഈ സഭകൾ തമ്മിലുള്ള പ്രശ്നത്തിനു ശാശ്വത പരിഹാരമാകും.

ഇതോടൊപ്പം വർഗീസ് ജോൺ തോട്ടപ്പുഴയുടെ *അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും തമ്മിലുള്ള ഉടമ്പടിയ്ക്കു വേണ്ടിയുള്ള കരട് നിർദേശം* എന്ന ലേഖനം (ബഥേൽ പത്രിക 2016 ആഗസ്റ്റ് പേജ് 11 - 12, സെപ്റ്റംബർ പേജ് 13, 14, 18) കൂടി കാണുക. ✠

## കുരിശടി കൂദാശ



കൂർത്തമല സെന്റ് മേരീസ് പള്ളിയുടെ പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിലുള്ള പുതുക്കിപ്പണിത നെല്ലിമല കുരിശടിയുടെ കൂദാശാ കർമ്മം 20-10-2016 വ്യാഴാഴ്ച രാവിലെ 9 മണിക്ക് റവ. ഫാ. മാത്യു വറുഗീസ് പുളിമൂട്ടിൽ (വികാരി), ഫാ. മാത്യു തോമസ്, ഫാ. മാമ്മൻ തോമസ്, ഫാ. ജേക്കബ് റ്റി. ഏബ്രഹാം എന്നിവർ ചേർന്ന് നിർവ്വഹിച്ചു. സെന്റ് ജോർജ്ജ് ചാപ്പൽ ട്രസ്റ്റി തോമസ് തോമസ്, സെക്രട്ടറി ജോൺസൺ ചുണ്ടമണ്ണിൽ, കമ്മറ്റിയംഗങ്ങൾ, ഇടവകാംഗങ്ങൾ എന്നിവർ കൂദാശാ കർമ്മത്തിൽ സംബന്ധിച്ചു.

## ഒരുക്ക ധ്യാനം നടത്തി

പൂഴിക്കാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദൈവാലയത്തിൽ രജത ജൂബിലിയുടെ ഭാഗമായി ഒക്ടോബർ 21-ാം തീയതി വെള്ളിയാഴ്ച ഒരുക്കധ്യാനം നടത്തി. മലങ്കര സഭാ ഗുരുരത്നം റവ. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ ധ്യാനയോഗത്തിന് നേതൃത്വം നൽകി. വെരി. റവ. ഫാ. ജോൺ ദാനിയേൽ കോർ എപ്പിസ്കോപ്പാ, റവ. ഫാ. പി. സി. തോമസ്, റവ. ഫാ. തോമസ് വർഗീസ് കടവിൽ, റവ. ഫാ. എസ്. ജേക്കബ്, റവ. ഫാ. ജോസ് തോമസ്, റവ. ഫാ. ഗീവർഗീസ് കോശി എന്നിവർ ധ്യാനയോഗത്തിൽ പങ്കെടുത്തു. ഫാ. സ്റ്റീഫൻ വർഗീസ് സ്വാഗതവും ജൂബിലി കൺവീനർ ശ്രീ. ജേക്കബ് സി. ദാനിയേൽ കൃതജ്ഞതയും അർപ്പിച്ചു.

## ഭദ്രാസന വൈദീക സംഘം

ഭദ്രാസന വൈദീക സംഘത്തിന്റെ ഒരു യോഗം പൂഴിക്കാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദൈവാലയത്തിൽ വെച്ച് ഇടവക മെത്രാപ്പോലീത്താ അഭി. തോമസ് മാർ അത്താനാസിയോസിന്റെ അദ്ധ്യക്ഷതയിൽ 2016 നവംബർ 15ന് നടത്തപ്പെട്ടു. റവ. ഫാ. അലക്സ് മാത്യൂസ് ക്ലാസ്സ് നയിച്ചു.

ഫാ. സജി അമയിൽ

# നന്മകൾ തേടുന്ന നോട്ടങ്ങൾ

*"താൻ ഉണ്ടാക്കിയതിനെ ഒക്കെയും ദൈവം നോക്കി. അത് എത്രയും നല്ലത് എന്നു കണ്ടു"* (ഉല്പത്തി 1:31)

✞ സൃഷ്ടിയുടെ വിശകലനത്തിന് തയ്യാറാകുന്ന സർവ്വശക്തൻ ഉദ്ദേശ്യമില്ലാതെ ദൈവം സൃഷ്ടി നടത്താറില്ല. സൃഷ്ടിയായ മനുഷ്യൻ നിർമ്മിക്കുന്ന പലതും പാഴ്‌വസ്തുക്കളും കാലഹരണപ്പെട്ടതും ആയി മാറുന്നത് തന്റെ നിർമ്മിതികളെ വിശകലനത്തിന് വിധേയമാക്കാത്തതുകൊണ്ടാണ്.

✞ ദൈവീക നോട്ടത്തിന്റെ ഭദ്രതയിൽ ആണ് സൃഷ്ടി. ദൈവത്തിന്റെ നോട്ടപ്പിഴകുകൾ മൂലം സൃഷ്ടിക്ക് പ്രതിസന്ധികളും ഉണ്ടാകുന്നില്ല. നമ്മുടെ നോട്ടം സൃഷ്ടാവിൽ നിന്ന് അകലുകയും, പാപത്തിന്റെ കുഴി തോണ്ടുകയും ചെയ്യുന്നതിന്റെ ഭദ്രത കുറവേ നമുക്ക് ഉള്ളൂ.

✞ നോട്ടത്തിന്റെ കരുണയും കരുതലും ആർദ്രതയും ഉണ്ടാകുമ്പോൾ സൃഷ്ടിയുടെ വിസ്മയം പിറക്കുന്നു. നോട്ടങ്ങളിൽ ലാഭവും മാത്സര്യ സൃഷ്ടിയും മോഹവും പിറക്കുമ്പോൾ നോട്ടപ്പിശകുകൾ പിറക്കും. നോട്ടങ്ങളിൽ സൃഷ്ടിയും നോട്ടപ്പിശകുകളിൽ സൃഷ്ടിയുടെ പതനവും ഉണ്ടാകും.

✞ നോട്ടങ്ങൾ ഭംഗികണ്ട് ആസ്വദിക്കുവാനല്ല, താനൊരു സംഭവം ആണ് എന്ന ഉത്ഘോഷിക്കാനും അല്ല. നോട്ടങ്ങളിൽ വിലയിരുത്തലുകൾ ഉണ്ടാകം. വിസ്മയ കാഴ്ചകൾ കാണാൻ വല്ലാതെ ദാഹിക്കുന്ന നമ്മുടെ കണ്ണുകൾക്ക് സൃഷ്ടിയുടെ വേദന തിരിച്ചറിയുവൻ കഴിയുമോ?

✞ ആയുധങ്ങളും ചാവേർ ബോംബുകളും രാസായുധങ്ങളും നിർമ്മിച്ച മനുഷ്യൻ അവയെ ഒന്നു സൂക്ഷിച്ചു നോക്കിയിരുന്നെങ്കിൽ എത്ര നന്നായേനേ. സൂക്ഷിച്ചു നോക്കിയിട്ട് നല്ലത് എന്ന് പറയുവാൻ ബുദ്ധിസ്ഥിരതയുള്ളവർക്ക് സാധിക്കുമോ?

✞ സൃഷ്ടിതാവ് തന്റെ സൃഷ്ടിയെപ്പറ്റി മൂന്ന് വിലയിരുത്തലുകൾ നടത്തുന്നു.

**A കർമ്മങ്ങൾ വിലയിരുത്തപ്പെട്ടണം**

✞ ഏഴു ദിവസംകൊണ്ട് സർവ്വശക്തൻ ശ്രദ്ധാപൂർവ്വം ചെയ്ത സഷ്ടികർമ്മം വിമർശനാതീതമാണ്. ഉദ്ദേശങ്ങളില്ലാതെ പാർക്കുവാൻ ഇടമില്ലാതെ ചെയ്യുവാൻ ഉത്തരവാദിത്വങ്ങൾ ഇല്ലാതെ ദൈവം ഒന്നിനെയും സൃഷ്ടിച്ചില്ല. സൃഷ്ടി ഗംഭീരമല്ലെ പിന്നെയെന്തിനാണ് സൃഷ്ടിതാവ് തന്റെ സൃഷ്ടയെ നോക്കിയത്. പിഴവ് തീർച്ചയായും അത് പിഴവുകൾ പറ്റിയോ എന്നറിയുവാൻ വേണ്ടിയല്ല. സൃഷ്ടിയിക്കേ് വല്ലപ്പോഴും തിരിഞ്ഞു നോക്കേണ്ടവരാണെന്ന് നമ്മെ ഓർമ്മിപ്പിക്കാൻ വേണ്ടിയാണ്.

✞ നമ്മുടെ നേട്ടങ്ങൾ അപരന്റെ കുറവുകൾ തേടി പായുമ്പോൾ സ്വന്ത തലമുറയിലേക്കും കുടുംബത്തിലേക്കും ആ നോട്ടം എത്തേണ്ടേ? ലോകത്തെ കാണുവാൻ കഴിയുമ്പോഴും സ്വന്തത്തെ കാണുവാൻ കഴിയാതെ പോകുന്നത് പരാജയം തന്നെ.

✞ സൃഷ്ടിച്ച 'ചിലതിനെ' അല്ല ദൈവം നോക്കിയത്. സൃഷ്ടിച്ച 'ഒക്കെയും' ദൈവം നോക്കി. ഇഷ്ടപ്പെട്ട കാഴ്ചകൾ മാത്രം വീണ്ടും കാണുവാൻ ആഗ്രഹിക്കുന്നതാണ് നമ്മുടെ പരാജയം. ചിലതിനെ മാത്രം കണ്ടാൽ എങ്ങനെയാണ് വിലയിരുത്തലുകൾ പൂർണ്ണമാകുക. ഒക്കെയും വിലയിരുത്തിയാൽ മാത്രമല്ലേ വിലയിരുത്തലുകൾ പൂർണ്ണമാകൂ.

✞ സ്വയം വിലയിരുത്തലുകൾ നഷ്ടപ്പെട്ടു പോകുമ്പോൾ സൃഷ്ടിയുടെ സഹകാർമ്മികത്വവും തുടർച്ചയും നഷ്ടപ്പെടും.

**B കാഴ്ചകൾ വിലയിരുത്തപ്പെടണം**

✞ നല്ലത് എന്നു പറയുവാൻ ബുദ്ധിമുട്ടുള്ള കാലത്ത് 'എത്രയും നല്ലത്' എന്നു പറയുവാൻ ഇപ്പോൾ ദൈവത്തിന് മാത്രമേ കഴിയുന്നുള്ളൂ. ഒന്നിലും നന്മകൾ കാണാൻ കഴിയാത്ത നമ്മുടെ നോട്ടങ്ങളുടെ കാരണം കൃഷ്ണമണികൾ ആയിരിക്കുമോ? പാവം കൃഷ്ണമണികളെ കുറ്റം പറഞ്ഞാൽ കാഴ്ചകൾ തെളിമയാർന്നതാകില്ലല്ലോ.

✞ കാഴ്ചയ്ക്ക് ഉൾക്കാഴ്ചയുമായുള്ള ബന്ധം മറക്കുന്നതാണ് നമ്മുടെ പ്രതിസന്ധി. കാഴ്ച കണ്ണിന്റെ മാത്രം ധർമ്മമല്ല.

✞ കാഴ്ചകൾ വിലയിരുത്തപ്പെട്ടാൽ നാം സ്ഥിരമായി കാണുന്ന കാഴ്ചകൾ പലതും ഇനിയും കാണേണ്ടതുണ്ടോ എന്നും കാണാത്ത കാഴ്ചകൾ വേറെയുണ്ടോ എന്നും തിരിച്ചറിയാൻ കഴിയും.

✞ നമ്മുടെ കാഴ്ചകളിൽ നന്മ തിന്മകളെക്കുറിച്ചുള്ള വിവേചനം ഇല്ലാതെ പോയാൽ സൃഷ്ടിയുടെ വിലയിരുത്തപ്പെടൽ പരാജയപ്പെടും. നമ്മുടെ കാഴ്ചകളിൽ under estimate നിറയുന്നതാണ് misunderstand ലേക്ക് നയിക്കുന്നത്.

✞ Misunderstand കൾ അല്ല right understandകൾ ആണ് നമുക്ക് വേണ്ടത്. കാഴ്ചകളിലെ ദുഷ്ടലാക്ക് അവസാനിപ്പിച്ചാൽ സൃഷ്ടി എത്ര സുന്ദരമാകും.!

**C കർത്തവ്യങ്ങൾ വിലയിരുത്തപ്പെടണം**

✞ ദൈവീക സൃഷ്ടി എത്രയും നല്ലതാകുന്നത് അവയ്ക്ക് കൃത്യമായ കർത്തവ്യങ്ങൾ ഉടയവൻ നൽകിയതുമൂലമാണ്. പകലിലും രാത്രിയിലും വെളിച്ചം സൃഷ്ടിക്കുവാൻ പ്രത്യേകം കർത്തവ്യങ്ങൾ, പരിപാലനത്തിനും സംരക്ഷണത്തിനുമുള്ള കർത്തവ്യങ്ങൾ, കർത്തവ്യങ്ങളുടെ ഈ നീണ്ട പട്ടികയാണ് ദൈവീക സൃഷ്ടിയുടെ ചലനാത്മകത.

✞ ഉടയവൻ നൽകിയ കർത്തവ്യങ്ങൾ കൃത്യമായി ചെയ്യുമ്പോൾ സൃഷ്ടിയുടെ ദൈവീക താളം തുടരും. കാലം തെറ്റിപ്പെയ്യുന്ന കാലവർഷവും കാനനഭംഗിയുടെ അസ്ഥിപഞ്ജരവും പിന്നെ എന്തുകൊണ്ട്? താളം തെറ്റിയാൽ മറ്റുള്ളവരുടെ താളം തെറ്റക്കുന്നതു മൂലം സഹായിച്ചില്ലെങ്കിലും ഉപദ്രവിക്കരുത് എന്ന് സൃഷ്ടിക്ക് നമ്മോട് പറയേണ്ടിവരുന്നത് അപമാനകരമല്ലേ. ദയവായി കർത്തവ്യങ്ങൾ വിലയിരുത്തുക. ചെയ്യേണ്ടത് ചെയ്തില്ല എങ്കിലും ചെയ്യേണ്ടാത്തത് ചെയ്യാതിരുന്നു കൂടെ.

✞ അന്ത്യനാട്ടിലും നമ്മുടെ കർത്തവ്യങ്ങൾതന്നെയാണ് വിലയിരുത്തപ്പെടുക. .. റോളുകൾ ആടാതെയും തരാത്ത റോളുകൾ കവർന്നെടുക്കുകയും ചെയ്യുന്നവർ കേമാളി വേഷങ്ങളാണ് അരങ്ങിൽ ആടിത്തിമിർക്കുന്നത്.

✞ നമ്മുടെ ഒരു നോട്ടം വിലയിരുത്തപ്പെടലുകൾ സൃഷ്ടിക്കും എങ്കിൽ പിന്നെ എന്തിന് നമ്മുടെ നോട്ടങ്ങൾ അലക്ഷ്യമാകണം.

"മനനം തുടരട്ടെ ..... ചിന്തകൾ വിരിയട്ടെ..... വചനം പിറക്കട്ടെ.."

## അപമാനിക്കപ്പെടുന്ന വിശുദ്ധൻ

8-ാം പേജിന്റെ തുടർച്ച...

**മൂറായുടെ എപ്പിസ്കൊപ്പായായ ശു: മാർ സൊഖെ ബാവായുടെ തിരുശേഷിപ്പ് 1903 ധനു 21നു ഇവിടെ സ്ഥാപിക്കപ്പെട്ടു' എന്നാണ് പേടകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്.** മലങ്കരയിൽ സോഖെയുടെ പേര് അതിനും മുമ്പെ പ്രചാരത്തിലിരുന്നുവെന്ന് വ്യക്തമാണ്. 1793-ലെ ചാത്തന്നൂർ പഞ്ചാംഗത്തിൽ ധനു ആറ് മാർ നിക്കോളാസിന്റെ ഓർമ്മ എന്ന് അടയാളപ്പെടുത്തിക്കാണുന്നു. 1872-ലെയും 1907 -ലെയും പഞ്ചാംഗങ്ങളിലും മാർ സോഖെയുടെ ഓർമ്മ ധനു ആറിനാണെന്ന് കാണിച്ചിട്ടുണ്ട്. വിശുദ്ധ നിക്കോളാസ് നാലാം നൂറ്റാണ്ടിൽ മർക്കോസിന്റെ ദയറാ സന്ദർശിച്ചിരുന്നതായി കരുതപ്പെടുന്നു. അദ്ദേഹം സ്വന്തം കൈപ്പടയിൽ എഴുതിയ ഒരു എഴുത്ത് യരുശലേമിലെ ഗ്രീക്ക് ഓർത്തഡോക്സ് പാത്രിയർക്കീസിന്റെ അരമനയിൽ സൂക്ഷിച്ചിട്ടുണ്ട്.

**സത്യവിശ്വാസത്തിന്റെ കാര്യത്തിൽ വിട്ടുവീഴ്ചയില്ലാത്ത അദ്ദേഹം നിഖ്യാവിശ്വാസപ്രമാണത്തിൽ ഒപ്പുവച്ച പിതാക്കന്മാരിൽ ഒരാളാണ് . അറിയൂസിന്റെ വേദവിപരീതങ്ങളോട് എതിർത്തു നിന്ന അദ്ദേഹം ഒരിക്കൽ ഒരു അറിയൂസ് പക്ഷക്കാരനെ മുഖത്ത് വടികൊണ്ട് അടിച്ചുവത്രെ.**

ക്രിസ്തുമസ് ഫാദർ എന്ന ആശയം ക്രിസ്തുമതം യൂറോപ്പിൽ വരുന്നതിനു മുമ്പു തന്നെ നിലവിലുണ്ടായിരുന്നു. മഞ്ഞു കാലത്ത് കുട്ടികൾക്ക് സമ്മാനങ്ങളുമായി വരുന്ന ഒരു അപ്പൂപ്പൻ.സെന്റ് നിക്കോളാസിന്റെ ചരിത്രം പാശ്ചാത്യ രാജ്യങ്ങളിൽ പ്രചരിച്ചതോടെ സാന്റാക്ലോസ് എന്ന പേർ തന്നെ ക്രിസ്തുമസ്സ് ഫാദറുമായി ബന്ധപ്പെടുത്തി ഉറപ്പിച്ചു. അങ്ങനെ ക്രിസ്തുമസ്സ് അപ്പൂപ്പൻ സെന്റ് നിക്കോളാസിന്റെയും സാന്റാക്ലോസ് ക്രിസ്തുമസ്സ് അപ്പൂപ്പന്റെയും സമാന്തര , സമാനപദങ്ങളായി മാറി. 1930-40 കാലഘട്ടത്തിൽ ചുവന്ന കോട്ടും തൊപ്പിയും കോളറും ബൽറ്റും ഷൂസും എല്ലാം ധരിച്ച് ഒരു പ്രമുഖ കോള കമ്പനിയുടെ പരസ്യത്തിൽ പ്രത്യക്ഷപ്പെട്ടതോടെ സാന്താക്ലോസിന്റെ രൂപത്തിന് ചിരപ്രതിഷ്ഠ ലഭിച്ചു. ആഘോഷപ്രിയർക്ക് ആകർഷകമായ പേരും രൂപവും ലഭിച്ച് ക്രിസ്തുമസ്സ് വേളയിൽ അവരുടെ സന്തത സഹചാരിയായിത്തീർന്നു.

ക്രിസ്തുമസ് ഫാദറിന്റെ വേഷമാടുന്നവർ വി. നിക്കോളവാസ് എന്ന മോർ സോക്കെ എന്ന പരിശുദ്ധനെയാണ് വഹിച്ചിരിക്കുന്നത് എന്ന് ഓർത്തിരിയ്ക്കുമെങ്കിൽ നന്നായിരുന്നു. അനേകലക്ഷം വിശ്വാസികൾ നാൾതോറും മദ്ധ്യസ്ഥത യാചിയ്ക്കുന്ന പിതാവിനെ അപമാനിയ്ക്കാതെ തന്നെ ഈ വൻ പെരുന്നാൾ ഭക്തിപൂർവ്വം ആചരിയ്ക്കുവാൻ നമ്മുടെ സഭയിലെ സംവിധാനങ്ങൾ മതി. പാശ്ചാത്യസഭകളിൽ നിന്ന് വന്നു ചേർന്ന ക്രിസ്തുമസ്സ് ഫാദർ എന്ന കോലം പെരുന്നാൾ ആഘോഷങ്ങളിൽ നിന്ന് ഒഴിവാക്കുന്നത് നല്ലതല്ലേ എന്ന് ചിന്തിക്കേണ്ടതാണ്.

മൂറായിലെ വിശുദ്ധ സോഖെ പിതാവിന്റെ ഓർമ്മ നമുക്ക് കോട്ടയായിരിക്കട്ടെ.

## സ്വീകരണം നൽകി

കോപ്റ്റിക് ഓർത്തഡോക്സ് സഭ പ്രതിനിധി സംഘത്തിന് ഭദ്രാസനത്തിലെ വിവിധ ഇടവകകൾ സ്വീകരണം നൽകി. ലോകത്തിലെ വിവിധ ഭാഗങ്ങളിൽ കോപ്റ്റിക്സഭ നടത്തുന്ന മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുന്ന സംഘമാണ് പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ സംബന്ധിക്കുവാനായി ഈജിപ്റ്റിൽ നിന്നും വന്നത്. സംഘത്തിന് ആബൂനാ ദാവൂദ്, ആബൂനാ മാർക്കോസ്, ആബൂനാ സോളമൻ എന്നിവർ നേതൃത്വം നൽകി.



ആറാട്ടുപുഴ സെന്റ് മേരീസ് പള്ളിയിലെ സ്വീകരണം



പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിലെ സ്വീകരണം



ബഥേൽ അരമനയിൽ നൽകിയ സ്വീകരണം



**വിശ്വാസ പഠനം**

റവ. ഫാ. ഷിബു വർഗീസ്

# ഓർത്തഡോക്സ് സഭയുടെ ശത്രു അകത്തോ പുറത്തോ ?

“**നി**ന്റെ ആലയത്തെക്കുറിച്ചുള്ള എരിവ് നിന്നെ തിന്നുകളഞ്ഞു.” (സങ്കീ. 69:9)

2016 ഒക്ടോബർ മാസം 23-ാം തീതയി ഞായറാഴ്ച മലയാള മനോരമ ദിനപ്പത്രത്തിന്റെ 13-ാം പേജിൽ പ്രത്യേക കോളത്തിൽ “ഇടവകയിൽ നിന്നും പുറത്താക്കിയ നടപടി കോടതി റദ്ദാക്കി” എന്ന തലക്കെട്ടിൽ വന്ന, വലിയ തുക ടി പത്രമുടമയ്ക്ക് കൊടുത്ത് ഗൂഢലക്ഷ്യത്തോടെ ദൈവേഷ്ടം അന്വേഷിക്കാതെ പ്രസിദ്ധീകരിച്ച ഒരു വാർത്തയെക്കുറിച്ചുള്ള പ്രതികരണമാണ് ഈ ലേഖനത്തിലെ ഉള്ളടക്കം. മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാഗമെങ്കിലും വിഘടിച്ചു നിൽക്കുന്ന യാക്കാബായാ വിഭാഗത്തിന്റെ കടമറ്റം പള്ളിയുമായി ബന്ധപ്പെട്ടതും മലങ്കര ഓർത്തഡോക്സ് സഭയുടെ അംഗമെങ്കിലും സഭയ്ക്കിതരമായ കൂട്ടായ്മയുടെ തലവനും കൂട്ടാളികളും നടത്തിയ കുത്സിതവും സ്വാർത്ഥ താല്പര്യങ്ങൾക്ക് അധീനവുമായ ഒരു വിഷയത്തിൽ സഭയുടെ പൈതൃകമോ, വിശ്വാസമോ അച്ചടക്കമോ എന്തെന്ന് അറിയാത്തതോ തമസ്ക്കരിച്ചതോ ആയ ഒരു ന്യായാധിപനും വക്കീലും ചേർന്ന് ക്രിസ്തീയ സഭകൾക്കെല്ലാമുള്ള കാനോൻ നിശ്ചയിക്കുകയുണ്ടായി. പൗരസ്ത്യ ആദ്ധ്യാത്മിക സഭയിൽ വിശ്വാസം, പട്ടത്വം, അച്ചടക്കം, കാനോനിക നിയമങ്ങൾ ആദിയായവ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ പരിപൂർണ്ണ അധികാരത്തിൻകീഴിലായിരിക്കെ ഈ വിധി പ്രഖ്യാപിച്ച മുൻസിഫ് കോടതി ജഡ്ജിയെയും ഈ വിധി സമ്പാദിക്കുവാൻ അക്ഷീണം പ്രയത്നിച്ച് വിയർപ്പൊഴുക്കിയ വക്കീലിനെയും ആഭിചാരകൻ ശീമോനെപ്പോലെ സഭയ്ക്കകത്തുനിന്ന് കർത്താവിന്റെ സഭയെ വഞ്ചിച്ചവരേയും സഭാനിയമവും ഭരണഘടനയും വ്യതിയായനപ്പെടുത്തുവാൻ (Amendment of the constitution of the Church) ആര് ചുമതലപ്പെടുത്തി എന്ന് അറിയുവാൻ ആഗ്രഹിക്കുന്നു. കൈരളിനാടിന്റെ ഉത്തരദിക്കിൽ നടന്ന ഈ സംഭവം തെക്കൻ ഭാഗത്തെ ഒരു ചെറിയ ഗ്രാമത്തിൽ വസിക്കുന്ന ദൈവത്തിന്റെ എളിയ ശുശ്രൂഷകനായ എനിക്ക് എന്താണിത്ര താല്പര്യമെന്ന ഒരു ചോദ്യം ഈ ലേഖനം വായിക്കുന്ന ബഹുമാന്യ വ്യക്തിയുടെ മനസ്സിൽ ഉടലെടുക്കുമല്ലോ. അതിലുപരി സഭാനേതാക്കൾ എന്നു പറഞ്ഞു നടക്കുന്ന വൈദീകരും അവൈദികരും മൗനം വിദ്വാന് ഭൂഷണമെന്നും, ഇതിനോടുള്ള പ്രതികരണം ഈ വിഷയത്തിന് കാരണക്കാരായവർക്ക് ശക്തി വർദ്ധിപ്പിക്കും എന്നൊക്കെ ന്യായീകരിച്ച് മിണ്ടാതെ ഇരിക്കുന്നു. എന്റെ ചിന്ത ശരിയെങ്കിൽ തക്ക സമയത്ത് ദൈവീകമായി പ്രതികരിക്കുകയും സത്യവും സത്യവിശ്വാസവും പഠിപ്പിക്കുകയും ചെയ്തിരുന്നുവെങ്കിൽ സഭയെപ്പറ്റിയും വേദപുസ്തകത്തെപ്പറ്റിയും പാണ്ഡിത്യ ഗരിമ നടിക്കുന്ന ഈ ദൃശ്യ സഭാ ശത്രുക്കളെ മുൻപേ തിരുത്താമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയിൽ ജന്മംകൊണ്ട് അംഗത്വമുള്ള സഭാമക്കൾ എന്ന് വൃഥാ നടിച്ച് സഭയെ ഉള്ളിൽ നിന്ന് തിന്നുതീർത്ത് കൊഴുക്കുന്ന ചില സഭാസുവിശേഷകരും സഭാംഗങ്ങളും ഈ വാർത്ത സന്തോഷത്തോടെ പാടിപ്പറഞ്ഞു നടക്കുന്നത് എന്നെ തെല്ലൊന്നുമല്ല ചൊടിപ്പിച്ചത്. ഇപ്രകാരം ഇതിനെ ഘോഷിച്ചു നടക്കുന്ന “ഇനിയും മുടക്കുന്നതൊന്ന് കാണട്ടെയെന്ന്” പറഞ്ഞു നടക്കുന്ന വൈദീകരും, സുവിശേഷകരും സഭാംഗങ്ങളും ഒന്നല്ലെങ്കിൽ വേറൊരു വിധത്തിൽ മറ്റ് സെക്ടേറിയൻ ഗ്രൂപ്പുകളുമായി ബന്ധമുള്ളവരും ഈവിധ വികല കൂട്ടായ്മകളെ ഹൃദയത്തിൽ താലോലിക്കുന്നവരുമാണെന്ന് മനസ്സിലാക്കാനുള്ള വിവേചന ബുദ്ധി ഈയുള്ളവന് ഉണ്ടെന്നറിയുക. പ്രത്യക്ഷത്തിൽ മുതലക്കണ്ണീർ പൊഴിക്കുകയും പരോക്ഷമായി ആനന്ദിക്കുകയും ചെയ്യുന്ന ചിലരെ

കണ്ടപ്പോൾ ചില സന്ദർഭങ്ങളിൽ 'മൗനം മരണമാകുന്നു' എന്ന് ചിന്തിക്കുവാൻ ഞാൻ നിർബന്ധിതമാകുന്നു. വ്യത്യസ്ത പ്രതികരണങ്ങൾ ഈ ലേഖനത്തെപ്പറ്റി ഉണ്ടാകുമെന്ന് അറിയാമെങ്കിലും നിശബ്ദനാകാൻ എനിക്ക് കഴിയുന്നില്ല. സഭയുടെ പ്രത്യേകമായ വിശ്വാസം, ഡിസിപ്ലിൻ, പട്ടത്വം ഇവയെപ്പറ്റി കല്പിക്കുവാൻ സെക്യുലർ ഭരണവ്യവസ്ഥിതിക്കോ, ന്യായാസനത്തിനോ കഴിയുമോ എന്ന സന്ദേഹവും ഇവിടെ ഞാൻ പ്രകടിപ്പിക്കുന്നു. എന്തായാലും ഇതിൽ ഹൃദയാനന്ദം അനുഭവിച്ച യൂദായെപ്പോലെ ക്രിസ്തുവിനെ ഒറ്റിക്കൊടുക്കുന്ന സഭാമക്കൾക്കുള്ള ചില മറുപടികൾ ഇവിടെ കോറിയിടുവാൻ ആഗ്രഹിക്കുന്നു. ഇതു വായിച്ച് ഈവിധ കപടാലിംഗനം അവസാനിപ്പിക്കുമെന്ന് ഞാൻ അതീവ വിനയത്തോടെ ആഗ്രഹിച്ചുകൊള്ളട്ടെ.!

(1 യോഹ. 2:16) നമ്മുടെ രക്ഷകനായ യേശുക്രിസ്തു പെസഹാ പെരുന്നാളിനോടടുത്ത് യെരുശലേം ദേവാലയത്തിൽ പ്രവേശിച്ച് അവിടെയുള്ള ദുഷ്പ്രവൃത്തിക്കെതിരെ ചാട്ടവാറെടുത്ത് എന്റെ ആലയം പ്രാർത്ഥനാലയം എന്ന് വിളിക്കപ്പെടുന്നു. അതിനെ കള്ളന്മാരുടെ ഗുഹയാക്കരുത് എന്ന് മൊഴിഞ്ഞുവല്ലോ. ക്രിസ്തുവിന്റെ സഭയിൽ സഭയ്ക്കന്യമായതൊന്നും ചെയ്യരുത് എന്ന് ക്രിസ്തു വിവരിക്കുന്നു. സഭയ്ക്കുള്ളിൽ നിന്നിട്ട് സഭയെ വഞ്ചിക്കരുത് എന്നും ഇവിടെ അർത്ഥമാക്കുന്നു. ഈ ദൃശ്യതലങ്ങളിൽ ഇതൊരു ദൈവശുശ്രൂഷകന്റെ നെടുവീർപ്പുകളായും ധാർമ്മിക രോഷമായും ഉൾക്കൊണ്ടാൽ ഞാൻ കൃതാർത്ഥനാകും. ശാശ്വതമായ സത്യവിശ്വാസ പൈതൃകങ്ങളെ നാം കൈവിടാതെ പരിപാലിക്കേണ്ടതുണ്ട്. സ്വർഗ്ഗീയ മാലാഖമാർ പ്രവേശിക്കുവാൻ ഭയപ്പെടുന്നിടത്ത് അവ്യസ്ഥിതിയും സത്യനിഷേധവും, അധാർമ്മികതയും, നിഷ്ക്രിയത്വവും ഉണ്ടാകരുത് എന്ന് എന്റെ മനസ്സ് ആഗ്രഹിച്ചു പോകുന്നു. സഭയിലെയും ഇടവകയിലെയും ആത്മീകവും ലൗകീകവുമായ അയാർത്ഥ്യങ്ങളെയും പാപ്പരത്വത്തെയും കപടഭക്തിയെയും ധൃതരാഷ്ട്രാലിംഗനങ്ങളെയും തുറന്നുകാട്ടേണ്ടതുണ്ട്. സത്യം പറഞ്ഞാൽ തല്ലും ശകാരവും കിട്ടുമെന്നതിനാൽ സത്യനിഷേധവും അധാർമ്മികതയും കൈമുതലാക്കുകയോ, അവയോട് സമരസപ്പെടുകയോ (Theology of compromise/conveinence) ചെയ്യുന്നതിലുള്ള ധാർമ്മിക രോഷം ഞാൻ മറച്ചുവയ്ക്കുന്നില്ല. വേണ്ട സമയത്ത് സംശുദ്ധമായ പ്രതികരണം നടത്താതിരുന്നതുകൊണ്ട് ഈ സത്യവിശ്വാസ സഭയ്ക്ക് നികത്താനാവാത്ത നഷ്ടമുണ്ടായതല്ലാതെ നേട്ടമോ, ലാഭമോ ഉണ്ടായതായി ഞാൻ മനസ്സിലാക്കുന്നില്ല. പ്രതികരണ മനോഭാവം ഇല്ലാതിരുന്നതു കച്ചവട മനഃസ്ഥിതിയും കർത്താവിനേക്കാൾ ഉപരി ഈ ലോകത്തിലുള്ളവരെ പ്രത്യേകിച്ചും മേലാളന്മാരേയും സമ്പത്തും സ്ഥാനവുമുള്ളവരേയും പ്രസാദിപ്പിക്കുവാനായിരുന്നില്ലേ എന്നൊരു ചോദ്യം ഇവിടെ നിഴലിച്ചു നിൽക്കുന്നു ദൈവത്തോടു ചേർന്നുള്ള സേവയും പ്രതീതിയുമാണ് ഇന്നിന്റെ ആവശ്യം. പ്രത്യുത ക്രിസ്തുവിനെയും ക്രിസ്തുദർശനങ്ങളേയും തമസ്ക്കരിച്ചുകൊണ്ടുള്ള സ്വന്തനിലനിൽപ്പിന്റെ സ്വാർത്ഥ സിദ്ധാന്തമല്ല ദൈവീക ശുശ്രൂഷ. ഒരു നിഷ്പക്ഷ വിമർശനത്തിന് ശ്രമിക്കുകയാണിവിടെ. ഈ വിമർശന പരിധിയിൽ ലേഖനകർത്താവ് ഇല്ല എന്ന് ചിന്തിക്കുന്നുമില്ല. യേശുക്രിസ്തുവിൽ നിന്ന് പ്രാപിച്ച് പരിശുദ്ധ അപ്പോസ്തോലന്മാരും പിതാക്കന്മാരും ചൊല്ലിയും (Oral tradition) ലിഖിതമായും, (written tradition) പഠിപ്പിച്ചവല്ലൊം ത്യജിച്ച് കടലു കടന്നുവന്നതിനെയെല്ലാം ആശ്ലേഷിക്കുന്നതും അപ്രകാരമുള്ള വികലതയോട് സമരസപ്പെടുകയോ, മൗനമായിരിക്കുകയോ ചെയ്യുമ്പോൾ സഭാസ്നേഹവും മനഃസാക്ഷിയുമുള്ള ആളുകൾക്ക് എങ്ങനെ നിശബ്ദരായിരിപ്പാൻ സാധിക്കും.

2. പള്ളി സഭയ്ക്കുവേണ്ടിയാണ്. അല്ലാതെ സഭ പള്ളിക്കുവേണ്ടിയല്ല നിലകൊള്ളേണ്ടത്. സഭയ്ക്ക് പള്ളിയോട് ബാധ്യതയില്ല എന്നല്ല ഇതിനർത്ഥം. മറിച്ച് സഭയുടെ (ഓർത്തോദുക്സോയദി) കല്പനകൾ നിർവ്വഹിക്കപ്പെടുന്നതിനാണ് പള്ളി. ചുരുക്കത്തിൽ സഭയേക്കാൾ വലുതല്ല പള്ളിയും അതിനോട് ചേർന്ന വ്യക്തികളും എന്ന് വിവക്ഷിക്കുന്നു. പള്ളി സഭയുടെ പ്രതീകവും സഭയുടെ കാര്യവിചാരക മണ്ഡലവുമാണ്. പള്ളിയില്ലാതെ അഥവാ ബലിപീഠമില്ലാതെ 'സഭ' എന്തെന്നറിയുവാൻ തരവുമില്ല. അതിനാൽ 'സഭ' 'പള്ളി' ഇവ പരസ്പര പൂരകങ്ങളുമാണ്. പള്ളിയില്ലാതെ ക്രിസ്തീയ ജീവിതം തന്നെ സാധ്യവുമല്ല, എന്നാൽ സഭയാണ് പള്ളിയേക്കാൾ ആത്മീയവും ഭരണപരവുമായ നിലയിൽ വലുതായിട്ടുള്ളത്. അതിനാൽ ഒരു പള്ളിക്ക് അല്ലെങ്കിൽ പള്ളി അംഗത്തിന് സഭയേയും സഭാതലവനായ യേശുക്രിസ്തുവിനെയും ധിക്കരിച്ച് സംസാരിപ്പാനോ പ്രവർത്തിപ്പാനോ അവകാശമില്ലാത്തതാകുന്നു.

3. സഭയുടെ പ്രഥമവും പ്രധാനവുമായ സ്വത്ത് സഭയുടെ ആത്മാർത്ഥതയും സത്യസന്ധതയുമുള്ള വിശ്വാസികളാണ്.. മറിച്ച് സഭാംഗത്വമുണ്ടെന്ന് കരുതി സഭയെ ധിക്കരിച്ച് ഇഷ്ടമുള്ള കൂട്ടായ്മയ്ക്ക് പോകുകയോ താൻപോരിമയിൽ (Spiritual adultary) ജീവിക്കുന്നതോ അല്ല, അതിനാൽ

സത്യവിശ്വാസ സഭയോടും സഭാനാഥനോടുമുള്ള വിശ്വസ്തതയും സമർപ്പണവും കുറഞ്ഞുപോകരുത്. ഇന്ന് ധനാഢ്യന്മാരും പള്ളിപ്രമാണിമാരും തെറ്റു ചെയ്താലും സത്യസഭയ്ക്കിതരമായ പ്രവർത്തനങ്ങൾ നടത്തിയാലും ചോദിക്കാനാരുമില്ലയെന്നത് ഈ സഭയെ കുറച്ചൊന്നുമല്ല കഷ്ടത്തിലാക്കിയത്.

4. പാരമ്പര്യങ്ങൾ ഓർത്തഡോക്സ് സഭയിൽ വിശുദ്ധ പാരമ്പര്യങ്ങൾ ആകുന്നു. അവ സഭയുടെ പരിശുദ്ധാത്മ ജീവന്റെ പ്രത്യക്ഷ അടയാളങ്ങളുമാണ്. എഴുതപ്പെട്ടതും എഴുതപ്പെടാത്തതുമായ പാരമ്പര്യങ്ങളും വിശ്വാസ സംഹിതകളും ആരാധനാ ഗ്രന്ഥങ്ങളും വേദപുസ്തകവും സഭാപിതാക്കന്മാരുടെ രചനകളും വായ്മൊഴിയായി പകർന്നുതന്ന ഉപദേശങ്ങളുമെല്ലാം ഇതിൽ പെടുന്നുണ്ട്. അതിൽ കൂട്ടിച്ചേർക്കലോ, വിട്ടുകളയലോ അരുത്. വിശ്വാസത്തിന്റെ യോജിപ്പുള്ളതും കലർപ്പില്ലാത്തതും പിതാക്കന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപ്പിക്കപ്പെട്ടതുമായ സത്യവിശ്വാസവും സഭയുടെ വിശുദ്ധിയും ശരിയായ സഭയുടെ 'ചാരിത്ര്യ'ത്തിന്റെ ഘടകങ്ങളായി ഉൾക്കൊള്ളേണ്ടതുണ്ട്. ആകയാൽ നമ്മുടെ സത്യ വിശ്വാസാചാരങ്ങളും മാറ്റമില്ലാത്ത വിശുദ്ധ പാരമ്പര്യങ്ങൾക്കും എതിരായി അന്യരോ, സ്വന്തക്കാരോ, തന്ത്രങ്ങൾ പ്രയോഗിക്കുകയോ, തെറ്റായവ പഠിപ്പിക്കുകയോ ചെയ്താൽ അതിനെ എതിർക്കേണ്ടത് ക്രിസ്തുവിലുള്ള നമ്മുടെ വലിയ ബാധ്യതയാകുന്നു. ആയതിനാൽ പ്രാർത്ഥനാകൂട്ടായ്മകളോ, കൺവൻഷനുകളോ, സഭയും ദേവാലയവും അറിയാതെ നടത്തുന്നത് നിരർത്ഥകവും അവിശ്വസ്തതയുമാണ്. ഭൗതീക സമ്പത്ത് നാം സൂക്ഷിക്കുന്നതുപോലെ ആത്മീക സമ്പത്താകുന്ന സഭാ പൈതൃകവും സത്യവിശ്വാസവും സംരക്ഷിക്കുവാൻ നാം ബാദ്ധ്യസ്ഥരാണ്.

5. സഭാംഗങ്ങൾ മാമോദീസാ സ്വീകരിച്ച് സഭയിലായി എന്നതുകൊണ്ട് ആഴമായ സഭാ ജീവിതത്തിലായി ഇനിയും ഒന്നും ശ്രദ്ധിക്കേണ്ടതില്ല എന്ന ചിന്ത വലിയ പ്രമാദമാണ്. സഭുടെ വളർച്ചയുടെയും ചൈതന്യത്തിന്റെയും അടിസ്ഥാന ശില സഭാമക്കളുടെ ജീവിതത്തിലെ ആത്മീയ തീക്ഷ്ണതയും ആത്മീയ പുരോഗതിയും ആണെന്ന തിരിച്ചറിവ് നമുക്ക് ഉണ്ടാകേണ്ടതുണ്ട്. പല സഭാംഗങ്ങളുടെയും ആത്മീതയിലുള്ള അപഥ സഞ്ചാരങ്ങൾക്കും സഭയേയും ദേവാലയത്തേയും ധിക്കരിച്ച് കൊണ്ടുള്ള ശൈലികളും നമ്മുടെ സഭയുടെ ആത്മീയ വളർച്ചയെ ഊതിക്കെടുത്തുന്നതാണ്.

നമ്മുടെ സഭയുടെ പൂർവ്വ പിതാക്കന്മാർ പിന്തുടർന്ന ആന്തരിക വിപ്ലവം ഇന്ന് ആവശ്യമായിരിക്കുന്നു. ശരിയായ ക്രിസ്തീയ വിശ്വാസത്തിലേക്കും ദൈവീക ജീവിത ശൈലിയിലേക്കും സഭാമക്കളെ തിരിച്ചുകൊണ്ടുവരുവാൻ നാഥാനേയും ഏലിയാവിനെയും യറമിയായേയും പോലുള്ള പ്രവാചകന്മാർ സഭയിൽ എഴുന്നേൽക്കേണ്ടതുണ്ട്. തദ്വാരാ ഭക്തിയിൽ വളർന്ന് ദൈവാനുരൂപികൾ ആയിത്തീരുവാൻ നമുക്ക് ബാധ്യതയുണ്ട്. ഈ ലോകത്തിൽ ജീവിക്കുന്ന സത്യക്രിസ്ത്യാനി ലോകത്തിന്റെ വക്താവല്ല, മറിച്ച് ദൈവത്തിന്റെ ശബ്ദവും സാന്നിധ്യവുമായി പ്രവർത്തിച്ച് ലോകത്തെ രൂപാന്തരപ്പെടുത്തേണ്ടവനാണ്. ജീവിതത്തെ ഗൗരവമായിക്കണ്ട് തിന്മകളെ വിപാടനം ചെയ്യണ്ടതുണ്ട്. അതിന് നിത്യസത്യങ്ങൾക്ക് ഭംഗം വരാതെ വിശുദ്ധ പൈതൃകങ്ങളെ കൺമണിപോലെ കാത്തുസൂക്ഷിച്ച് സഭാമക്കളും സഭയും ആത്മീകമായി വളരേണ്ടതാകുന്നു.

6. വ്യക്തികളുടെ സംഖ്യയെക്കാളും ആൾബലത്തേക്കാളും ക്രിസ്തീയ ജീവിതത്തിന്റെ ഗുണപരമായ അനുഭവമാണ് ആത്മീയതയിൽ പ്രധാനമായിട്ടുള്ളത്. യഥാർത്ഥമായ ക്രിസ്തീയാനുഭവങ്ങളുടെ കുറവാണ് നമ്മെ ചിന്തിപ്പിക്കേണ്ടത്. അനുശീലനങ്ങളെക്കാൾ ആത്മാർത്ഥതയും യഥാർത്ഥ്യബോധവും ഉണ്ടാകണം. സഭയുടെ പുരോഗതിയുടെ മാനദണ്ഡം അതിന്റെ അംഗസംഖ്യ വർദ്ധിപ്പിക്കുന്നതോ സ്വത്തുക്കൾ ആർജ്ജിക്കുന്നതോ അല്ല, മറിച്ച് യഥാർത്ഥ്യമായ ക്രിസ്തീയാനുഭവമുള്ള അഥവാ പരിശുദ്ധാത്മ നിറവിനാൽ നിറയപ്പെട്ടും, നടത്തപ്പെട്ടും ആത്മീയാനുഭവം ഉള്ള സഭാംഗങ്ങൾ വർദ്ധിച്ചു വരുന്നതാണ്. അതായിരിക്കണം നമ്മുടെ ലക്ഷ്യവും എന്ന് ആഴമായി അറിഞ്ഞിരിക്കേണം.

7. എല്ലാ സഭകളും ഒരേ സഭയുടെ ശാഖകളാണെന്ന മിഥ്യാബോധം നമുക്കാവശ്യമില്ല. സ്തുതിചൊവ്വാക്കപ്പെട്ട ഓർത്തഡോക്സ് സഭയുടെയും വിശ്വാസത്തിന്റെയും മഹിമ നാം ഉൾക്കൊള്ളേണം. മലങ്കര സുറിയാനി സഭയിൽ വിദേശ ക്രൈസ്തവ സഭകളുമായുള്ള സമ്പർത്തം നിമിത്തം ചില മാലിന്യങ്ങളും അബദ്ധങ്ങളും വന്നുകൂടിയിട്ടുണ്ടെന്നും അതിനെ ശുദ്ധീകരിക്കുവാനാണ് നവീകരണം (Reformation) ഉണ്ടായതെന്ന് ചിലർ ഇപ്പോഴും പഠിപ്പിക്കുന്നുണ്ട്. ഇത് ഏറ്റവും വലിയ കളവും പരിശുദ്ധാത്മാവിനെതിരെയുമുള്ള പഠിപ്പിക്കലാണ്. മലങ്കര സഭയുടെ ആരാധന, വിശ്വാസം, ആചാരാനുഷ്ഠാനങ്ങൾ ആദിയായവയിൽ ഇന്നോളം ഒരു വ്യതിയാനമോ കുറവോ ഇന്നുവരെ ഉണ്ടായിട്ടില്ല. അതിനാൽ ഓർത്തഡോക്സ് സഭയിൽ നിന്നും ഭിന്നിച്ചുപോയവർക്ക് കൂദാശകൾ കൊടുപ്പാനോ സഭയിൽപെടാത്തവരുടെ കർമ്മങ്ങളിൽ ഓർത്തഡോക്സ് സഭാംഗങ്ങൾ സംബന്ധിക്കുവാനോ പങ്കുകാരാകുവാനോ ക്രിസ്തുവിന്റെ ഈ സഭ അനുവദിക്കുന്നില്ല.

ശേഷം 26-ാം പേജിൽ

## വചനപരിച്ഛേദം

### ഫാ. പി. വി. ജോൺ

# തീരുമാനങ്ങൾ ഭഞ്ജിക്കുന്ന മനുഷ്യൻ

'ഒരു കാര്യത്തിൽ മാത്രം യഹോവ അടിയനോടു ക്ഷമിക്കുമാറാകട്ടെ. എന്റെ യജമാനൻ നമസ്കരിപ്പാൻ രിമ്മോന്റെ ക്ഷേത്രത്തിൽ ചെന്ന് എന്റെ കൈത്താങ്ങലോടെ കുമ്പിടുമ്പോൾ ഞാനും രിമ്മോന്റെ ക്ഷേത്രത്തിൽ നമസ്കരിച്ചു പോകുന്ന ഈ കാര്യത്തിൽ യഹോവ അടിയനോടു ക്ഷമിക്കേണമേ.' 2 രാജാ:5:18.

ആറാം രാജാവിന്റെ പടനായകനും പുറജാതിക്കാരനുമായ നയമാന് ജീവനുള്ള ദൈവമായ യഹോവയിൽ നിന്നു ലഭിച്ച കൃപാതിരേകത്തിൽ ഉണ്ടായ സാരമായ മാറ്റമാണ് ഈ വാക്യത്തിൽ നാം വായിക്കുന്നത്.2 രാജാ:5:1-7 ഭാഗങ്ങളിൽ പ്രതിപാദിക്കുന്ന നയമാന്റെ ജീവിതാനുഭവങ്ങൾ പല സാധന പാഠങ്ങളും നമുക്കു പറഞ്ഞുതരുന്നുണ്ട്. അവ വ്യക്തമായി മനസ്സിലാക്കുവാൻ ആ ഭാഗത്തിന്റെ ശ്രദ്ധാപൂർവ്വമായ വായന അനുപേക്ഷണീയമാണ്. ധ്യാനാത്മകമായ വായനയിൽ നയമാന്റെ ജീവിതാനുഭവങ്ങളെല്ലാം നമ്മുടെ ജീവിതത്തിലും നിഴലിട്ടു കിടക്കുന്നതായി നമുക്കു ബോദ്ധ്യപ്പെടും. ആ വിധത്തിലുള്ള ഒരു ചിന്തയിലേക്കാണ് ഇവിടെ പ്രവേശിക്കുന്നത്.

യിസ്രായേൽ രാജ്യത്തിന്റെ വടക്കുഭാഗത്തു സ്ഥിതി ചെയ്യുന്ന ഒരു രാജ്യമാണ് അരാം. അതു സിറിയ എന്നു അറിയപ്പെടുന്നു. അതിന്റെ തലസ്ഥാനം ദമസ്കോസാണ്, ഈ ദമസ്കോസിന്റെ പടിവാതിൽക്കൽ വച്ചാണ് പരി.പൗലോസ് ശ്ലീഹായ്ക്കു കർത്താവിന്റെ ദർശനം ഉണ്ടാകുന്നത് (അപ്പോ:9:3) അരാമ്യർ പലപ്പോഴും യിസ്രായേലിനെ ആക്രമിച്ചിട്ടുണ്ട്. അന്നു അവരെ ഭരിച്ചിരുന്ന രാജാവ് ആരായിരുന്നു എന്നു പറയുന്നില്ലെങ്കിലും ബെൻഹദദ് ആയിരിക്കുമെന്ന് വേദപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. അരാം രാജ്യത്തിന് വളരെയധികം വിജയം നേടിക്കൊടുത്ത ഒരു സൈന്യാധിപനായിരുന്നു നയമാൻ. യുദ്ധ സാമർത്ഥ്യവും ഭരണനൈപുണിയും കാരണം നയമാനെ മഹാനും മാന്യനുമായി എണ്ണിയിരുന്നു. (2 രാജാ:5:1)

നയമാന്റെ ഒന്നാമത്തെ പ്രത്യേകത ആ വാക്യത്തിൽ തന്നെ പറയുന്നു. 'നയമാൻ പരാക്രമശാലിയെങ്കിലും കുഷ്ടരോഗിയായിരുന്നു. മനുഷ്യജീവിതത്തിന്റെ ഒരു വലിയ പ്രത്യേകത ഇവിടെ നമുക്കു ദർശിക്കുവാൻ കഴിയുന്നു. എല്ലാ സൗഭാഗ്യങ്ങളും ഒന്നിച്ചു ഒരാൾക്കു ലഭിക്കുകയില്ല. ഭാഗ്യങ്ങളോടൊപ്പം ചില ദൗർഭാഗ്യങ്ങളും മനുഷ്യജീവിതത്തിന്റെ ഭാഗമാണ്. നയമാൻ ബുദ്ധിമാനും സമർത്ഥനും ആയിരുന്നതിനാൽ ഉന്നതസ്ഥാനീയനും ബഹുമാന്യനുമായി തീർന്നു. അവൻ എത്ര മാത്രം ഉയർന്നോ അതിനു അനുസരണമായ ദുഃഖവും പിൻതുടരുന്നു. ആ കാലഘട്ടത്തിൽ ഏറ്റവും നിന്ദ്യവും വെറുക്കപ്പെട്ടതും, സൗഖ്യം



പ്രാപിക്കാൻ കഴിയാത്തതുമായ ഒരു രോഗമായി കുഷ്ഠരോഗം കരുതിയിരുന്നു. യഹൂദന്യായ പ്രമാണ പ്രകാരം കുഷ്ഠരോഗി പാളയത്തിനു പുറത്താക്കപ്പെടുന്നു. അവൻ മറ്റുള്ളവരുമായി സമ്പർക്കം പുലർത്താൻ പാടില്ല. അതു ലംഘിക്കുന്ന കുഷ്ഠരോഗിയെ കല്ലെറിഞ്ഞു കൊല്ലണം എന്നു ന്യായപ്രമാണം അനുശാസിക്കുന്നു. നയമാൻ ആദ്യകാലത്ത് തന്റെ രോഗം രഹസ്യമായി സൂക്ഷിച്ചിരുന്നുവെങ്കിലും കാലാന്തരത്തിൽ അതു പരസ്യമായി നയമാൻ എന്ന വാക്കിന്റെ അർത്ഥം ഇമ്പമെന്നാണെങ്കിലും ഈ കഠിനരോഗം അവന്റേയും അവന്റെ കുടുംബത്തിന്റേയും സന്തോഷം കെടുത്തിക്കളഞ്ഞു. സുഭിക്ഷിതയുടേയും സമ്പന്നതയുടേയും ഔന്നത്യത്തിലും അവനും അവന്റെ കുടുംബവും ദുഃഖത്തിന്റെ താഴ്വരയിലായിത്തീർന്നു.

മനുഷ്യജീവിതത്തിന്റെ ഒരു പരമമായ സത്യമാണു ഇതു വിളംബരം ചെയ്യുന്നത്. സുഖദുഃഖങ്ങൾ മനുഷ്യജീവിതത്തിൽ ഒരു നാണയത്തിന്റെ രണ്ടു വശങ്ങൾ പോലെയാണ്. ഉയർച്ച താഴ്ചകൾ ജീവിതത്തിൽ മാറിമറിഞ്ഞുവന്നുകൊണ്ടിരിക്കും.ഉയരം കൂടും തോറും താഴ്ചയുടെ ആഴവും വർദ്ധിക്കും.ഒത്തിരി സുഖം അനുഭവിക്കുന്നവർക്കു വന്നുഭവിക്കുന്ന ദുഃഖം വലുതായിരിക്കും. ഒരു പ്രധാനമന്ത്രിയോ മുഖ്യമന്ത്രിയോ നേരിടുന്ന സംഘർഷപൂരിതമായ ജീവിതാനുഭവങ്ങളും വഴിയരികിൽ അന്തിയുറങ്ങുന്ന ഭിക്ഷക്കാരന്റെ ദീനാവസ്ഥയും താരതമ്യം ചെയ്യുമ്പോൾ ഈ സത്യം ബോദ്ധ്യമാകും. കോടീശ്വരൻ തന്റെ സുഖലോലുപതയുടെ നടുവിൽ മനഃസ്വസ്ഥതയ്ക്കു വേണ്ടി മദ്യത്തിൽ അഭയം തേടുകയും ഉറക്കഗുളികകൾ കഴിച്ചു മയങ്ങി ഉണരുകയും ചെയ്യുമ്പോൾ, നാളെയെക്കുറിച്ചുള്ള ചിന്താഭാരം മാത്രം പേറുന്ന ഭിക്ഷക്കാരൻ, വഴിയരികിൽ, കടത്തിണ്ണയിൽ ഒന്നുമറിയാതെ സുഖമായുറങ്ങുന്നു. ഇവിടെ നയമാനും എല്ലാ സൗഭാഗ്യങ്ങളുടെയും നടുവിൽ അശാന്തനായി മാറിയിരിക്കുന്നു.

നയമാന്റെ കുഷ്ഠം ആ കുടുംബത്തിന്റെ മുഴുവൻ സന്തോഷം കെടുത്തിക്കളഞ്ഞു. ആഹ്ലാദവും ആരവവും നിറഞ്ഞിരുന്ന കുടുംബാന്തരീക്ഷം ശോക മൂകമായി.അവിടെ എല്ലാവരും ദുഃഖം കടിച്ചമർത്തി പ്രവർത്തിക്കുമ്പോൾ ഒരു പെൺകുട്ടി മാത്രം ഓടിനടന്നു തന്റെ കൃത്യങ്ങൾ കുറവു കൂടാതെ ചെയ്യുന്നു. നയമാന്റെ കൊട്ടാരത്തിലെ പരിചാരികയായ ആ അടിമ പെൺകുട്ടിക്കും ആ കുടുംബത്തിന്റെ ദുഃഖം സ്വന്തം ദുഃഖമായി മാറിക്കഴിഞ്ഞിരുന്നു.എന്നാൽ എല്ലാവരുടേയും പ്രത്യാശ അസ്തമിച്ചിടത്ത്, ജീവനുള്ള ദൈവത്തിൽ വിശ്വസിക്കുന്ന ആ യഹൂദ പെൺകുട്ടിക്കു മാത്രം പ്രത്യാശ നഷ്ടപ്പെട്ടിരുന്നില്ല.യിസ്രായേലിൽ നിന്ന് അടിമയായി പിടിക്കപ്പെട്ടുകൊണ്ടുവന്ന ആ പെൺകുട്ടി ഇവിടെ നമുക്കു മാതൃകയായി മാറുന്നു. സ്വന്തം കുടുംബത്തെയും ദേശക്കാരെയും, മാതാപിതാക്കളെയും പ്രിയപ്പെട്ടവരെയും തനിക്കു നഷ്ടപ്പെടുത്തിയ നയമാനോടും കുടുംബത്തോടും കടുത്ത വൈരാഗ്യം അവൾക്കു തോന്നേണ്ടതാണ്. തനിക്കു എല്ലാം നഷ്ടപ്പെടുത്തിയ ആ കുടുംബത്തിനു വന്നു ചേർന്ന ദുഃഖങ്ങളിൽ അവൾ സന്തോഷിക്കേണ്ടതാണ്. തന്നോടു ചെയ്ത ക്രൂരതയ്ക്കു താൻ വിശ്വസിക്കുന്ന ജീവനുള്ള ദൈവം നൽകിയ കഠിനശിക്ഷയാണിതെന്ന് അവൾക്കു വേണമെങ്കിൽ വിശ്വസിക്കുകയും കരുതുകയും ചെയ്യാം. എന്നാൽ ജീവിക്കുന്ന ദൈവത്തിൽ വിശ്വസിക്കുന്ന ആ ബാലികയുടെ മനോഭാവം തികച്ചും വ്യത്യസ്തമായിരുന്നു.യജമാനന്റെ രോഗം അവളേയും ദുഃഖിപ്പിക്കുന്നു.അവളുടെ സൽസ്വഭാവം മുന്നമേ തന്നെ അവളുടെ യജമാനത്തിക്ക് ബോദ്ധ്യമായതിനാൽ അവൾ പ്രിയങ്കരിയായി മാറിയിരുന്നു. അതുകൊണ്ടുതന്നെ യജമാനന്റെ സൗഖ്യത്തിനുള്ള മാർഗ്ഗം അവൾ യജമാനത്തിയോടു പറഞ്ഞു. 'യജമാനൻ എലീശ പ്രവാചകന്റെ അടുക്കൽ ഒന്നുചെന്നെങ്കിൽ അവന്റെ കുഷ്ഠം മാറ്റികൊടുക്കുമായിരുന്നു. (5:3) അവളുടെ വാക്കുകളിൽ ഒരു സംശയവും നിഴലിടുന്നുപോലുമില്ല.ഏതു പ്രതികൂല സാഹചര്യങ്ങളിലും ജീവനുള്ള ദൈവത്തെ വെളിപ്പെടുത്തുവാൻ കിട്ടിയ സന്ദർഭം തക്കത്തിൽ ഉപയോഗിച്ച ആ പെൺകുട്ടി ദുഃഖത്തിന്റെ നീർക്കയത്തിൽ മുങ്ങിപ്പോയ ആ കുടുംബത്തെ കൈപിടിച്ചു ഉയർത്തുന്നു. അന്യന്റെ ദുഃഖം അതു ശത്രുവാകട്ടെ സ്വന്തം ദുഃഖമായി കാണുവാനും അതിനുള്ള ശാശ്വതമായ പരിഹാരമാർഗ്ഗം കണ്ടെത്തുവാനും, ജീവനുള്ള ദൈവത്തിൽ മാത്രം ആശ്രയിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നവർക്കു മാത്രമേ കഴിയുകയുള്ളു.

പെൺകുട്ടിയുടെ വാക്കു കേട്ട നയമാൻ അരാം രാജാവിന്റെ എഴുത്തും വാങ്ങി യിസ്രായേൽ രാജാവിന്റെ അടുക്കലേക്കു യാത്രയായി. നയമാൻ യാത്ര തിരിച്ചപ്പോൾ കൂടെ കൊണ്ടുപോയ വസ്തുക്കളുടെ വിവരണം വായിക്കുമ്പോൾ ഒരു കാര്യം വ്യക്തമാകുന്നു.പെൺകുട്ടിയുടെ വാക്കു നയമാൻ പൂർണ്ണമായി വിശ്വസിച്ചു. നിസ്സാരയും അടിമയുമായ ഒരു ബാലികയുടെ വാക്കുകൾക്ക് വലിയ ഗൗരവം കൊടുക്കുക സ്വാഭാവികമല്ല. ഒരു പക്ഷെ പരീക്ഷണാർത്ഥം ഒന്നു പോയി വരാമെന്നു ചിന്തിക്കുവാനും സാദ്ധ്യതയുണ്ട്. എന്നാൽ പത്തു താലന്തു

വെള്ളിയും ആയിരം ശേക്കൽ പൊന്നും പത്തുകൂട്ടം വസ്ത്രവും എടുത്തു പുറപ്പെട്ടുവെന്നു വായിക്കുമ്പോൾ, യിസ്രായേലിൽ ചെന്നാൽ പെൺകുട്ടി പറഞ്ഞതുപോലെ തനിക്കു സൗഖ്യം കിട്ടുമെന്ന് അയാൾ ഉറച്ചുവിശ്വസിച്ചുവെന്ന് വ്യക്തമാക്കുന്നു.

പെൺകുട്ടി പറഞ്ഞതുപോലെ ശമര്യയിലെ പ്രവാചകനെ അന്വേഷിച്ചു കണ്ടെത്തുന്നതിനു പകരം രാജാവിന്റെ എഴുത്തുമായി അയാൾ യിസ്രായേൽ രാജാവിന്റെ അടുക്കലേക്കാണു പോയത്. അന്വേഷിച്ചു കണ്ടെത്തുവാൻ മനസ്സില്ലാതെ നയമാൻ എളുപ്പമാർഗ്ഗം തേടുന്നു. ആത്മീയജീവിതത്തിൽ ഇന്നും കുറുക്കു വഴികൾ തേടുന്നവർ അനേകരാണ്. കുറുക്കുവഴികളിൽ ദൈവം അന്യമാക്കുന്നുവെന്നത് ഒരു സത്യമാണ്. ലൗകിക ജീവിത സൗഭാഗ്യങ്ങൾ നേടിയെടുക്കുവാൻ എത്ര കഷ്ടപ്പെടുവാനും നമുക്കു മടിയില്ല. എന്നാൽ ആത്മീയകാര്യങ്ങളിൽ കഷ്ടപ്പെടുവാൻ നാം വിമുഖരാണ്.അരാം രാജാവിന്റെ എഴുത്തുകണ്ട് യിസ്രായേൽ രാജാവു ഞെട്ടിവിറച്ചുപോയി. രാജാവു വസ്ത്രം കീറി.അവൻ ഇതാ കുഷ്ഠം മാറ്റിക്കൊടുക്കേണ്ടതിന് ഒരാളെ എന്റെ അടുക്കൽ അയച്ചിരിക്കുന്നു. മരിപ്പിക്കുകയും ജീവിപ്പിക്കുകയും ചെയ്യാൻ ഞാൻ ദൈവമോ, നോക്കുവീൻ, അവൻ ഇതിനാൽ എന്നോടു ശണ്ഠയ്ക്കു കാരണം അന്വേഷിക്കുകയല്ലയോ?ഇതായിരുന്നു രാജാവിന്റെ പ്രതികരണം.പലപ്പോഴും നാമും സത്യം തിരിച്ചറിയാതെ, സ്വന്തം ചിന്തയനുസരിച്ചും സാഹചര്യങ്ങളെ വിലയിരുത്തിയും തീരുമാനങ്ങൾ കൈക്കൊള്ളുന്നു.ദൈവകൃപ തേടി വരുന്നവർക്കു ശരിയായ മാർഗ്ഗം കാട്ടിക്കൊടുക്കുവാൻ കഴിയാതെപോകുന്നു.നിസ്സാരയായ ബാലികയ്ക്കു കഴിഞ്ഞത് രാജാവിനു സാധിക്കാതെ പോകുന്നു.വാർത്ത ഏലിശായുടെ അടുക്കൽ എത്തി. ഏലിശാ, അവൻ എന്റെ അടുക്കൽ വരട്ടെ, യിസ്രായേലിൽ ഒരു പ്രവാചകൻ ഉണ്ട് എന്ന് അവർ അറിയും' എന്നു രാജാവിനെ അറിയിച്ചു.നയമാൻ ഏലിശായുടെ അടുക്കലേക്കു പോയി. വീട്ടുവാതിൽക്കൽ എത്തിയപ്പോൾ, ഏലിശാ ആളയച്ച് 'നീ ചെന്നു യോർദ്ദാനിൽ ഏഴു പ്രാവശ്യം മുങ്ങിക്കുളിക്കുക അപ്പോൾ നിന്റെ ദേഹം മുമ്പിലത്തെപ്പോലെയായി നീ ശുദ്ധനായി തീരും' എന്നറിയിച്ചു.

നയമാന്റെ പ്രതികരണം മനുഷ്യസ്വഭാവത്തിലെ മറ്റൊരു പ്രത്യേകതയിലേക്കു വിരൽ ചൂണ്ടുന്നു. നയമാന്റെ പ്രതികരണം ശ്രദ്ധിക്കുക.2 രാജാ:5:11,12. അപ്പോൾ നയമാൻ ഏറ്റവും ശ്രദ്ധിച്ചു പുറപ്പെട്ടു.അവൻ തന്നെ പുറത്തു വന്ന് തന്റെ ദൈവമായ യഹോവയുടെ നാമത്തെ വിളിച്ചു പ്രാർത്ഥിച്ചു തന്റെ കൈ ആ സ്ഥലത്തിന്റെ മീതെ ആട്ടി ഇങ്ങനെ കുഷ്ഠരോഗിയെ സൗഖ്യമാക്കും എന്നു ഞാൻ വിചാരിച്ചു.ദെമ്മെശേക്കിലെ നദികളായ ആബാനയും പാപ്പരും യിസ്രായേൽ ദേശത്തിലെ എല്ലാ വെള്ളങ്ങളെക്കാളും നല്ലതല്ലയോ? എനിക്ക് അവയിൽ കുളിച്ച് ശുദ്ധനാകരുതോ? എന്നു പറഞ്ഞു അവൻ ക്രോധത്തോടെ പോയി. ഇങ്ങനെ കോപിക്കുവാൻ തക്കവണ്ണം അവിടെ എന്തുണ്ടായി?സ്വാഭാവികമായി അവിടെ കോപമുണ്ടാകുവാൻ തക്കവണ്ണം ഒന്നും ഉണ്ടായില്ല.എന്നിട്ടും നയമാന് കോപമുണ്ടാകുവാൻ കാരണമെന്തെന്ന് അവന്റെ വാക്കുകളിൽ നിന്നു നമുക്കു വായിച്ചെടുക്കുവാൻ കഴിയുന്നുണ്ട്.

അരാം രാജാവിന്റെ എഴുത്തുമായി വന്ന,ആ രാജ്യത്തിലെ മഹാനും മാന്യനും സൈന്യാധിപനുമായ തനിക്കു അർഹമായ ബഹുമാനം ഈ പ്രവാചകൻ നൽകിയില്ലായെന്ന ചിന്തയാണ് കോപത്തിനുള്ള ഒരു കാരണം.നയമാന്റെ വാക്കുകൾ കേൾക്കുക: 'അവൻ തന്നെ പുറത്തു വന്നു അടുത്തു നിന്ന് തന്റെ ദൈവമായ യഹോവയുടെ നാമത്തെ വിളിച്ചു പ്രാർത്ഥിച്ചു.......' പ്രവാചകൻ തന്റെ അടുക്കലേക്ക് ഇറങ്ങിവന്നില്ല.ഒന്നു കാണുവാൻ പോലും മനസ്സു കാട്ടിയില്ല.എന്തൊരു അഹങ്കാരം!നയമാൻ ചിന്തിച്ചു.അങ്ങു ദൂരെ നിന്നു യാത്ര ചെയ്തു പരിവാരസമേതം എത്തിച്ചേർന്ന തനിക്കു സാമാന്യ മര്യാദയ്ക്കു ചേരുംവിധം ഒരു ആതിഥ്യമരുളിയതുമില്ല എങ്ങനെ കോപം വരാതിരിക്കും. താൻ അവഹേളിക്കപ്പെടുന്നുവെന്ന ബോധം തന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള ചിന്തപോലും നഷ്ടപ്പെടുത്തികളയുന്നു. തനിക്കു തന്നെക്കുറിച്ചു തന്നെ ഒരു മതിപ്പു തോന്നുക, അതിനനുസരണമായി മറ്റുള്ളവർ തന്നോടു പെരുമാറണമെന്ന് ആഗ്രഹിക്കുക, മനുഷ്യസഹജമായ ഒരു ബലഹീനതയാണ്. വിനയപ്പെടുവാനും എളിമപ്പെടുവാനും നിന്ദിക്കപ്പെടുമെന്ന് തോന്നുമ്പോൾ അതിനെ സമചിത്തതയോടെ നേരിടുവാനും കഴിയുമ്പോഴാണ് നമ്മുടെ വഴി നമ്മുടെ മുമ്പിൽ തുറക്കപ്പെടുന്നത്. കർത്താവിന്റെ അടുക്കൽ എത്തിയ കനാന്യ സ്ത്രീ താൻ നിന്ദികപ്പെടുമെന്നു തോന്നിയപ്പോഴും താഴ്മയോടെ സൗമ്യമായ വർത്തിച്ചതുകൊണ്ടാണ് നിന്റെ വിശ്വാസം വലിയത് നിന്റെ ഇഷ്ടംപോലെ നിനക്ക് ഭവിക്കട്ടെ എന്ന അനുഗ്രഹത്തിന്റെ ദൈവശബ്ദം കേൾക്കുവാൻ ഇടയായത്. താണനിലത്തേ നീരോടൂ അവിടെ ദൈവം തുണയേകൂ എന്ന പഴമൊഴി നമുക്കു പരിചിതമാണ്.

(തുടരും...)

## സഭാഭരണം

പി. തോമസ്, പിറവം

മലങ്കര ഓർത്തഡോക്സ് സഭയുടെ ഇടവക ഭദ്രാസന സഭാതലങ്ങളിലെ ഭരണസമിതികളിൽ തെരഞ്ഞെടുക്കപ്പെടുന്നവർ സാധാരണക്കാരെക്കാൾ ആത്മീയനിലവാരവും സമൂഹത്തിൽ നല്ല സാക്ഷ്യവും മാതൃകാജീവിതവും സഭാപരിജ്ഞാനവും ഉള്ളവരായിരിക്കേണ്ടതാണ്. മുമ്പൊക്കെ സ്വന്തം അയോഗ്യതാബോധവും തങ്ങളെക്കാൾ യോഗ്യരായവരാണ് തൽസ്ഥാനങ്ങളിൽ വരേണ്ടതെന്ന ബോദ്ധ്യവും മൂലം മത്സര രംഗത്തേക്ക് വലിയ തള്ളിക്കയറ്റം ഉണ്ടായിരുന്നില്ല. പക്ഷേ രാഷ്ട്രീയ സാമൂഹ്യരംഗങ്ങളിലെ മൂല്യച്യുതി സഭാരംഗത്തേക്ക് സന്നിവേശിച്ചതിനാൽ അനർഹരായവർ ഭരണസമിതികളിൽ ഇടം കണ്ടെത്തുന്നുണ്ട്. ഇത്തരക്കാരുടെ സ്വാധീനംകൊണ്ട് ലോകത്തിന് അനുരൂപരാകരുതെന്ന ശ്ലൈഹികവചനം മറന്നുകൊണ്ട് സഭ കൂടുതൽകൂടുതൽ ലോകാനുരൂപമായിക്കൊണ്ടിരിക്കുന്നു.

അതുകൊണ്ട് സഭയുടെ വിവിധ ഘടകങ്ങളിൽ ഭരണരംഗത്ത് പ്രവർത്തിക്കുന്നവർ തങ്ങളുടെ നിലവാരം ആത്മിയരംഗത്ത് ഉദ്ദേശിക്കപ്പെടുന്ന മാനദണ്ഡങ്ങൾക്കനുസൃതമാണോ എന്ന് സ്വയം വിലയിരുത്തേണ്ടതാണ്. പ്രത്യേകിച്ചും മേൽത്തട്ടിൽ, സഭാ മാനേജിംഗ് കമ്മറ്റി പോലുള്ള സമിതികളിലെ അംഗങ്ങൾ, അവരെ സാധാരണക്കാർ മാതൃകായോഗ്യരായി കാണേണ്ടവരും കാണുന്നവരുമാകയാൽ, തീർച്ചയായും സ്വയപരിശോധന നടത്തണം. അടുത്ത അഞ്ചു വർഷത്തേക്ക് സ്ഥാനത്ത് തുടരേണ്ടിയിരിക്കുന്ന ബഹുമാന്യരായ അംഗങ്ങൾ, സ്വയം വിലയിരുത്തുന്നതിലൂടെ തങ്ങൾ ഏതെങ്കിലും തരത്തിൽ കുറവുള്ളവരെന്ന് ബോദ്ധ്യമായാൽ, അത് തിരുത്തി സ്ഥാനന്യായേനയുള്ള നിലവാരത്തിലേക്ക് വളർന്ന് ചുമതലാനിർവ്വഹണത്തിന് പ്രാപ്തരാകുവാൻ സാദ്ധ്യതയുണ്ട്.

ഇടവകയെയും ഭദ്രാസനത്തെയും സഭയെയും പ്രതിനിധീകരിക്കുവാൻ സാധാരണ വിശ്വാസിയെക്കാൾ എന്ത് അധികയോഗ്യതയാണ് തനിക്കുള്ളതെന്നാണ് ഓരോരുത്തരും വിലയിരുത്തേണ്ടത്.

1. കുടുംബാരാധനയിലും ദേവാലയാരാധനയിലും സജീവവും ആത്മാർത്ഥവുമായ പങ്കാളിത്തമുണ്ടോ?

2. ഇടവകതലത്തിലും സമൂഹത്തിലും ഉത്തമസഭാംഗം എന്ന സാക്ഷ്യം ലഭ്യമാണോ?

3. സണ്ടേസ്കൂൾ മറ്റ് ആദ്ധ്യാത്മികപ്രസ്ഥാനങ്ങൾ എന്നിവയുടെ പഠനപരിപാടികൾ യഥാവസരങ്ങളിൽ പ്രയോജനപ്പെടുത്തി സഭാപരിജ്ഞാനവളർച്ച സാധിച്ചിട്ടുണ്ടോ?

4. ഇടവകതലത്തിലും ഭദ്രാസനതലത്തിലും ഉള്ള സഭാസംവിധാനങ്ങളെക്കുറിച്ചും പ്രവർത്തനരീതിയെക്കുറിച്ചും സഭാഭരണഘടനയെക്കുറിച്ചും വേണ്ടത്ര അവബോധമുണ്ടോ?

5. പള്ളിക്കമ്മറ്റിയിലും ഭദ്രാസന ഭരണസമിതിയിലും മലങ്കര അസോസിയേഷനിലും മാനേജിംഗ്



# മലങ്കര സഭാസമിതികളുടെ രൂപവും ഭാവവും ഭാവിയും

കമ്മറ്റിയിലും, തന്നിൽ നിക്ഷിപ്തമായ ചുമതലകളെക്കുറിച്ചും ദൗത്യത്തെക്കുറിച്ചും ബന്ധപ്പെട്ട സമിതികളുടെ പ്രവർത്തനരീതികളെക്കുറിച്ചും യഥാർത്ഥ ജ്ഞാനമുണ്ടോ?

6. സഭയുടെ ഇന്നത്തെ സ്ഥിതിയെ കുറിച്ചും അതിന്റെ പുരോഗതി, ഭാവി എന്നിവയെ കുറിച്ചും സുചിന്തിതമായ ഉൾക്കാഴ്ചയുണ്ടോ?

സഭാസമിതികളിൽ ഇന്ന് അംഗങ്ങളായിരിക്കുന്നവർ വിവിധതരക്കാരാണ്.

1. തങ്ങളുടെ നിസ്വാർത്ഥമായ മാതൃകാജീവിതം, സഭാസേവനം ആദിയായവകൊണ്ട് അംഗീകാരം നേടി തെരഞ്ഞെടുക്കപ്പെട്ടവർ. മറ്റു വിഭാഗങ്ങളിൽ പെടുന്നവരുടെ തള്ളിക്കയറ്റത്താൽ ഇങ്ങനെയുള്ളവർ അംഗുലീപരിമിതമായിരിക്കും.

2. സഭാപരിജ്ഞാനം വേണ്ടത്ര ഇല്ലെങ്കിലും, സഭാപ്രവർത്തനങ്ങളോട് സഹകരിക്കുന്നവരും സാമ്പത്തികപിന്തുണ നൽകുന്നവരും.

3. സാമൂഹ്യവും സാമ്പത്തികവുമായ ഉന്നതനിലയുള്ളതിനാൽ തന്റെ സഭയിലെ സമിതികളിൽ തങ്ങളുടെ സ്ഥാനം അനിവാര്യമെന്ന് സ്വയം കരുതി മത്സരരംഗത്തു വന്ന് തെരഞ്ഞെടുക്കപ്പെട്ടവർ.

4. സഭാരംഗത്ത് തങ്ങളുടെ സാന്നിദ്ധ്യംകൊണ്ട് തങ്ങൾ പ്രവർത്തിക്കുന്ന രാഷ്ട്രീയപ്രസ്ഥാനങ്ങളുടെ നേതൃനിരയിലേക്ക് കയറ്റം കാംക്ഷിച്ച് അവിഹിതസ്വാധീനവും സമ്മർദ്ദവും വിലപേശലും മറ്റുംകൊണ്ട് വോട്ടു നേടി തെരഞ്ഞെടുക്കപ്പെട്ട, സഭാപ്രവർത്തനത്തെക്കാൾ മുഴുസമയ രാഷ്ട്രീയപ്രവർത്തനം നടത്തുന്നവർ.

6. നിർണ്ണായകനേരങ്ങളിൽ സഭയുടെ പൊതുതീരുമാനങ്ങൾ തങ്ങളുടെ രാഷ്ടീയപ്രസ്ഥാനങ്ങൾക്കും അതിന്റെ നേതാക്കൾക്കും പ്രയോജനകരമാക്കുന്ന രീതികളിൽ വഴിതിരിച്ചുവിടുവാൻ സഭാസമിതികളിൽ കണ്ണുംപാർത്തിരിക്കുന്ന മുഴുവൻ സമയ രാഷ്ട്രീയപ്രവർത്തകർ.

ഒന്നു മുതൽ മൂന്നു വരെയുള്ള വിഭാഗത്തിൽ പെടുന്നവർക്ക് ആത്മാർത്ഥതയോടെ സ്വയപരിശോധന നടത്തി സന്ദർഭത്തിനൊത്തുയർന്ന് തിരുത്തലുകൾ വരുത്തി ഭാവിയിൽ തങ്ങളുടെ ചുമതലകൾ അർത്ഥപൂർണ്ണമായി നിർവ്വഹിക്കുവാൻ കഴിയും; കഴിയണം.

നാലും അഞ്ചും വിഭാഗത്തിലുള്ളവരുടെ ലക്ഷ്യം സഭയുടെ ഉന്നമനമോ ദൗത്യനിർവ്വഹണമോ അല്ലാത്തതിനാൽ സഭാസമിതികളിൽ ചേരിതിരിവിനും പ്രയോജനകരമല്ലാത്ത വിവാദങ്ങൾക്കും മാത്രം ഇടവരും. പലപ്പോഴും തങ്ങളുടെ ലക്ഷ്യപ്രാപ്തിക്ക് വേണ്ടതെല്ലാം മുൻകൂർ ആസൂത്രണം ചെയ്ത് ഇക്കൂട്ടർ സമിതികളെ ഹൈജാക്ക് ചെയ്ത് കൊണ്ടുപോകും; സാധാരണ അംഗങ്ങൾ അവരുടെ കെണിയിൽ വീണുപോകയും ചെയ്യും.

സഭാസമിതികളിൽ ഭരണചുമതലയിലുള്ളവരെ ആവശ്യത്തിനും അനാവശ്യത്തിനും എതിർക്കുന്ന ഒരു രീതി കണ്ടുവരുന്നുണ്ട്. പാർലമെന്റ്, നിയമസഭ തുടങ്ങിയ രംഗങ്ങളിൽ ഭരണപക്ഷത്തോട് എതിർക്കുന്ന പ്രതിപക്ഷത്തിന്റെ റോളിലാണ് പല സഭാസമിതിയംഗങ്ങളും പ്രതികരിക്കുന്നത്. രാഷ്ട്രീയരംഗത്തുള്ളവരും അവരോട് അനുഭാവമുള്ളവരും ഇതിന്റെ മുൻനിരയിൽ കാണപ്പെടുന്നുണ്ട്. സഭാദൗത്യനിർവ്വഹണത്തിന് ഇന്നത്തെ പാർലമെന്റും നിയമസഭയും മറ്റും സഭാസമിതികൾക്ക് മാതൃകയാക്കാൻ പറ്റിയവയല്ലെന്ന് നാം തിരിച്ചറിയണം. അവയെ പോലും തിരുത്താൻ പറ്റിയ ലോകത്തിന്റെ ഉപ്പായി തീരുകയാണ് സഭയുടെ ദൗത്യം. സഭയെ അവയുടെ പുളിച്ച മാവ് പുളിപ്പിക്കരുത്.

ഭരണനേതൃത്വത്തിലുള്ളവർ സമിതിയംഗങ്ങളെ വിശ്വാസത്തിലെടുക്കാത്തതും, നടപടികൾ സുതാര്യമല്ലെന്ന് സംശയിക്കുന്ന തരത്തിൽ പെരുമാറുന്നതും, അനാവശ്യതർക്കങ്ങൾക്കും സമിതിയോഗങ്ങളുടെ സമയനഷ്ടത്തിനും ഇടയാകുന്നുണ്ട്. സഭാരംഗം സുതാര്യമാക്കുകയാണ് പോംവഴി. ഭരണരംഗത്ത് ഒന്നും ഒളിക്കുന്നില്ലെന്നും ഒളിക്കേണ്ടതില്ലെന്നും ഉള്ള അവസ്ഥയുണ്ടാകണം.

മാനേജിങ് കമ്മറ്റി പോലുള്ള സഭാസമിതികളുടെ കാര്യപരിപാടികൾ കാലാനുസൃതമായി പരിഷ്കരിക്കേണ്ടതുണ്ട്.

മാനേജിങ് കമ്മറ്റിയുടെ തീരുമാനങ്ങൾ പലതിനും തത്സമയം മുതൽ പ്രാബല്യമുള്ളതാണ്. യോഗാന്ത്യത്തിൽ അന്നത്തെ തീരുമാനങ്ങൾ യഥാവിധി രേഖപ്പെടുത്തി പ്രഖ്യാപിച്ച് അദ്ധ്യക്ഷൻ ഒപ്പുവച്ചാണ് നടപടികൾ അവസാനിപ്പിക്കേണ്ടത്. (വളരെ സുപ്രധാനമായ യോഗനടപടികളുടെ രേഖകൾ പിന്നീട് നോക്കിയപ്പോൾ ചുമതലക്കാരിൽ ആരുടെയും ഒപ്പില്ലാത്തതായി കണ്ടിട്ടുണ്ട്. കാലാവധി കഴിഞ്ഞ കമ്മറ്റിയുടെ മിനിട്സ് പുതിയ കമ്മറ്റിയിൽ വച്ച് അംഗീകാരം വാങ്ങുന്ന നടപടിക്കും രേഖ കണ്ടെത്താൻ സാധിക്കും.) യോഗത്തിനു ശേഷം മാസങ്ങൾ കഴിഞ്ഞു വരുന്ന യോഗത്തിൽ മിനിട്സ് പാസ്സാക്കുമ്പോൾ പലപ്പോഴും നടന്ന കാര്യങ്ങൾ രേഖപ്പെടുത്തിയതിനെക്കുറിച്ച് തർക്കങ്ങൾ ഉളവാകാറുണ്ട്. അജണ്ടാവിഷയങ്ങളെക്കുറിച്ച് അംഗങ്ങളും ഭാരവാഹികളും യോഗസമയത്തു മാത്രം ചിന്തിക്കുകയും അഭിപ്രായം പറയുകയും ചെയ്യുന്നതിനു പകരം, അല്പം ഗൃഹപാഠം ചെയ്തിട്ടു വരി

കയും, തങ്ങളുടെ അഭിപ്രായങ്ങൾ രേഖാരൂപത്തിൽ നൽകുകയും ചെയ്താൽ മിനിട്സ് യോഗാവസാനം കൃത്യതയോടെ രേഖപ്പെടുത്തുവാനാകും. സമിതിതീരുമാനങ്ങൾ രേഖാരൂപത്തിൽനിന്ന് വേണം പ്രസ്താവിക്കുവാൻ.

സഭയുടെ ആത്മികനവോത്ഥാനവും സമാധാനവും ഭരണഭദ്രതയും സംബന്ധിച്ച് 2004 ഡിസ. 7-ലെ മാനേജിങ് കമ്മറ്റി നിയമിച്ച ഉപസമിതിയുടെ നിർദ്ദേശങ്ങളിൽ പലതും ഇനിയും നടപ്പിലായിട്ടില്ല. Lay Ministry & Lay Leadership ശക്തിപ്പെടുത്തണം എന്ന നിർദ്ദേശം പ്രായോഗികമാക്കിയിട്ടില്ല. 1900 ത്തിന് തൊട്ടുള്ള കാലഘട്ടത്തിലെ സഭാപ്രതിസന്ധികളിൽ അത്മേനികളുടെ നേതൃത്വം എത്ര ശക്തമായിരുന്നു! അക്കാലത്തെ നേതാക്കളുടെ പ്രഗത്ഭ്യവും കഴിവും വൈദികനേതൃത്വം തിരിച്ചറിയുകയും അംഗീകരിക്കുകയും ചെയ്തിരുന്നു. ഇന്ന് എല്ലാ നേതൃത്വവും വൈദികരിലേക്ക് കേന്ദ്രീകരിക്കപ്പെടുകയാണ്. സഭയിലെ പ്രസ്ഥാനങ്ങളിലും ഇതര രംഗങ്ങളിലും ഉപയോഗിക്കപ്പെടാവുന്ന സമർത്ഥരായ അത്മേനികൾ ഉണ്ടെങ്കിലും അവിടെയൊക്കെ പരിചയരഹിതരായ വൈദികർ നിയോഗിക്കപ്പെടുന്നു; അവർ Trial and Error രീതിയിൽ കാര്യങ്ങൾ കൊണ്ടുപോകയും ചെയ്യുന്നു!

ഇടവകാടിസ്ഥാനാധിഷ്ഠിതമല്ലാത്ത സഭാസേവനസരണികളിലേക്ക് Special Ministries-ന് വൈദികർ ഉണ്ടാകണമെന്ന ഉപസമിതിയുടെ നിർദ്ദേശവും പരിഗണിക്കപ്പെട്ടിട്ടില്ല. സഭയ്ക്ക് ഇടവകേതര രംഗങ്ങളിൽ മുന്നേറ്റത്തിനുതകുന്ന ഈ കാര്യം ത്യാജ്യകോടിയിലാണ്. ഇടവകശുശ്രൂഷയല്ലാത്ത എത്രയോ മേഖലകളിൽ നമുക്ക് വൈദികപരിശീലനമുള്ളവരെ ആവശ്യമുണ്ട്! ഭദ്രാസനതലത്തിൽ ആത്മികനവോത്ഥാന പ്രവർത്തനങ്ങൾക്ക് സംഘടിതമായ സംവിധാനം വേണമെന്ന നിർദ്ദേശവും ഫലപ്രദമായിട്ടില്ല.

ആനുകാലികപ്രസക്തമായ കാനോൻപുസ്തകമുണ്ടാകണമെന്ന നിർദ്ദേശത്തിന്റെ കാര്യവും തഥൈവ. ഭരണഘടനയ്ക്ക് മുഖവുരയും, മറ്റ് അവശ്യം വേണ്ട തിരുത്തലുകളും വേണമെന്ന നിർദ്ദേശവും പ്രയോഗത്തിലായിട്ടില്ല. റീശീശാ പിരിവ് ഇപ്പോൾ പുരുഷന്മാർക്കേ ഉള്ളൂ. സ്ത്രീകൾക്കും ഭരണരംഗത്ത് പ്രാതിനിധ്യം വന്ന നിലയ്ക്ക് റീശീശാ പിരിവ് അവർക്കും ബാധകമാകേണ്ടതുണ്ട്.

സാമ്പത്തികരംഗങ്ങളിലും മറ്റും മലങ്കരമെത്രാപ്പോലീത്തായ്ക്ക് പ്രഗത്ഭ്യമുള്ള ഉപദേശകരെ കണ്ടെത്തണമെന്ന നിർദ്ദേശവും ഏട്ടിലേ ഉള്ളൂ. സഭയുടെ വിവിധരംഗങ്ങളിലെ ജോലികൾ ചുമതലക്കാർ പാർശ്വവർത്തികളെ ഏൽപ്പിച്ച് കൈകാര്യം ചെയ്യുന്നതിനു പകരം ക്വട്ടേഷൻ സമ്പ്രദായം സത്യസന്ധവും സുതാര്യവുമായി പ്രാബല്യത്തിലാക്കണം.

മീഡിയാ തുടങ്ങിയ രംഗങ്ങളിൽ കഴിവും പരിചയവുമുള്ളവരുടെ അഭാവം, സഭയുടെ അന്തസ്സ് ഇടിയുന്നതിനു കാരണമായിട്ടുണ്ട്. സഭയുടെ പ്രസിദ്ധീകരണങ്ങൾ തുടങ്ങിയ പ്രസ്ഥാനങ്ങളിൽ താൽപ്പര്യവും യോഗ്യതയും പരിചയവും ഉള്ളവരെ കണ്ടെത്തി ഉപയോഗപ്പെടുത്തേണ്ടതാണ്. തൽസ്ഥാനങ്ങളിൽ ഇടവകയുടെ ചുമതലയുള്ള വൈദികരെ പ്രതിഷ്ഠിക്കുന്നത് രണ്ടുരംഗത്തും വീഴ്ചയ്ക്കേ ഇടവരൂ.

ഇവിടെ സൂചിപ്പിച്ച കാര്യങ്ങൾ ചില പൊതുനിരീക്ഷണങ്ങൾ മാത്രമാണ്. വിശദമായ വിദഗ്ദ്ധപഠനം ആവശ്യമുള്ള കാര്യങ്ങൾക്ക് ഒരു രൂപരേഖയായി മാത്രം ഇതിനെ കണ്ടാൽ മതി. ✠

## തൊഴിലവസരങ്ങൾ

**അഡ്വ. തോമസ് ഫിലിപ്പ്**

1. കരസേനയിൽ മതാദ്ധ്യാപകരെ ആവശ്യമുണ്ട്. www.joinindianarmy.nic.in കാണുക.
2. തപാൽ വകുപ്പിൽ പുതിയതായി ആരംഭിക്കുന്ന ഇൻഡ്യ പോസ്റ്റ് പെയ്ഡ് ബാങ്കിൽ 1727 ഒഴിവുകൾ. ബിരുദക്കാർക്ക് അവസരം. www.indiapostgov.in കാണുക.
3. സിൽക്ക് ബോർഡിൽ ജൂനിയർ എഞ്ചിനീയർ, ടെക്നിക്കൽ അസിസ്റ്റന്റ് അവസരങ്ങൾ. അവസാന തീയതി: ഡിസംബർ 6. www.csb.go.in കാണുക.
4. റൂർക്കല IITRൽ ടെക്നിക്കൽ അസിസ്റ്റ് സൂപ്രണ്ട് തസ്കിതയിലേക്ക് അപേക്ഷ ക്ഷണിച്ചിരിക്കുന്നു. അവസാന തീയതി നവംബർ 28. www.iitr.ac.in കാണുക.
5. റയിൽവേ മന്ത്രാലയത്തിൽ സോഫ്റ്റ്വെയർ എഞ്ചിനീയർമാർക്ക് അവസരം. അവസാന തീയതി ഡിസംബർ 2. www.cris.org.in കാണുക.
6. റയിൽവേയിൽ അപ്രന്റീസുകളുടെ തെരഞ്ഞെടുക്കുന്നു. മെട്രിക്കുലേഷൻ 50% മാർക്കോടെ പാസ്സാകണം. വികലാംഗർക്ക് പ്രായത്തിൽ ഇളവുണ്ട്. അവസാന തീയതി നവംബർ 30 www.rrccr കാണുക.



# ഭദ്രാസന വാർത്തകൾ

പരി. പരുമല തിരുമേനിയുടെ 114–ാം ഓർമ്മ പെരുന്നാൾ ഭക്ത്യാദരപൂർവ്വം പരുമല പള്ളിയിലും സഭയിലെ വിവിധ ദേവാലയങ്ങളിലും കൊണ്ടാടി.

ചെങ്ങന്നൂർ ഭദ്രാസന വൈദീക യോഗം നവംബർ മാസം 15–ാം തീയതി പൂഴിക്കാട് സെന്റ് ജോർജ്ജ് ഇടവകയുടെ രജത ജൂബിലിയോടനുബന്ധിച്ച് ആ പള്ളിയിൽ വച്ച് അഭി. തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. റവ. ഫാ. അലക്സ് മാത്യൂസ് ധ്യാനശുശ്രൂഷയ്ക്ക് നേതൃത്വം നൽകി.

അഖില മലങ്കര മർത്തമറിയം സമാജം പരീക്ഷ ചെങ്ങന്നൂർ ഭദ്രാസനത്തിലെ 5 കേന്ദ്രങ്ങളിൽ നടത്തപ്പെട്ടു. ജൂനിയർ വിഭാഗത്തിൽ 65 ഉം, സീനിയർ വിഭാഗത്തിൽ 255 ഉം, സൂപ്പർ സീനിയർ വിഭാഗത്തിൽ 96 പരീക്ഷാർത്ഥികളും ഉൾപ്പെടെ 416 പേർ പരീക്ഷ എഴുതുകയുണ്ടായി. പരീക്ഷ എഴുതിയവരേയും പരിശീലിപ്പിച്ചവരേയും ഭദ്രാസനത്തിന്റെ അനുമോദനം അറിയിക്കുന്നു.

നവംബർ മാസം 19–ാം തീയതി ശനിയാഴ്ച 9.30 മുതൽ മർത്തമറിയം സമാജം ഭദ്രാസന തല കലാമത്സരം ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നു.

ഭാഗ്യസ്മരണാർഹനായ മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ ചരമ ദ്വിശതാബ്ദി ആഘോഷങ്ങൾ ആ പിതാവിന്റെ ജന്മദേശമായ കുന്നംകുളത്തു വച്ച് 2016 നവംബർ മാസം 20–ാം തീയതി 3 മണിക്ക് നടത്തപ്പെടുന്നു. പരിശുദ്ധ ബാവാ തിരുമനസ്സിന്റെ കല്പനപ്രകാരം എല്ലാ ഇടവകകളിൽ നിന്നും വികാരിമാരുടെ നേതൃത്വത്തിൽ ആ മഹാസമ്മേളനത്തിൽ പങ്കെടുക്കുന്നതിന് ക്രമീകരണങ്ങൾ ചെയ്യേണ്ടതാണ്.

മശിഹാ തമ്പുരാന്റെ തിരുജനനപെരുന്നാളിനോടനുബന്ധിച്ചുള്ള ഇരുപത്തിയഞ്ച് നോമ്പ് ഡിസംബർ മാസം 1–ാം തീയതി മുതൽ ആരംഭിക്കുന്നു. ഒരുക്കത്തോടും, പ്രാർത്ഥനയോടും നോമ്പ് നോറ്റ് മിശിഹായുടെ തിരുഅവതാരത്തെ വരവേൽക്കുവാൻ ഏവരും ഒരുങ്ങണം.

മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ 2016 മാർച്ച് മാസം 1–ാം തീയതി കൂടുന്നത് സംബന്ധിച്ച് പരിശുദ്ധ ബാവാ തിരുമനസ്സിലെ കല്പന ലഭിച്ചിട്ടുണ്ടല്ലോ. കല്പനയിലെ പ്രതിബാദ്ധ്യങ്ങൾ അനുസരിച്ച് സമയബന്ധിതമായി ഇടവകതലത്തിൽ അസ്സോസിയേഷൻ പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിനും, അതു സംബന്ധിച്ച തെരഞ്ഞെടുപ്പ് വിവരങ്ങൾ യഥാസ്ഥാനങ്ങളിൽ എത്തിക്കുന്നതിനും പ്രത്യേകം ശ്രദ്ധിക്കണം.

**ഫാ. തോമസ് കൊക്കാപ്പറമ്പിൽ**
(ഭദ്രാസന സെക്രട്ടറി)

## ഓർത്തഡോക്സ് സഭയുടെ ശത്രു അകത്തോ പുറത്തോ?

**19–ാം പേജിന്റെ തുടർച്ച...**

9. സഭകൾ പ്രാദേശികമായും ഭരണപരമായും പലത് ആകാമെങ്കിലും വിശ്വാസത്തിന്റെ ഐക്യത്തൽ നിന്ന് ഭിന്നിക്കാത്തിടത്തോളം കാലം ഏകത്വത്തിന് ഭംഗം വരുന്നില്ല. മലങ്കരയിൽ പല സഭാവിഭാഗങ്ങളും അദ്ധ്യക്ഷന്മാരുമുണ്ട്. അവയിൽ ഓർത്തഡോക്സ് സഭയുടെ മൗലീക തത്വങ്ങളോട് ഐക്യം പാലിക്കാത്ത വിഭാഗങ്ങളെ ഏക സഭയായി കണക്കാക്കുവാൻ കഴിയില്ല. വിശ്വാസത്തിൽ യോജിപ്പ് ആവശ്യമായിരിക്കുന്നതുപോലെ സഭയുടെ വിശുദ്ധി കാത്തുസൂക്ഷിക്കുന്നതിന് വിശ്വാസം കലർപ്പും തെറ്റുമില്ലാതെ സൂക്ഷിക്കേണ്ടതാണ്.

ഇതിനെയാണ് സഭയുടെ ചാരിതാർത്ഥ്യമെന്ന് (Chastity with in the church) എന്ന് വിവിക്ഷിക്കുന്നത്. വിശ്വാസ വിപരീതം സഭയ്ക്ക് വൈരൂപ്യം വരുത്തുന്നതാണ്.

10. പാപം ദൈവകല്പനകളുടെ ലംഘനവും വേദവിപരീതം ദൈവത്തോടുള്ള മത്സരവുമാകുന്നു. വിശ്വാസ കാര്യങ്ങളിൽ ആദിമ സഭയിലും തർക്കങ്ങളുമുണ്ടായിരുന്നു. ഇന്നയിന്ന കാര്യങ്ങൾ വിശ്വസിക്കണമെന്നും മറ്റുള്ളവ നിഷിപ്തമായിരിക്കണമെന്നും നമ്മുടെ കർത്താവും അപ്പോസ്തോലന്മാരും നിഷ്കർഷിച്ചിരുന്നു. (2 യോഹ. 10). ഇപ്പോൾ വേദവിപരീതം എന്ന ഒന്നില്ലെന്നും എല്ലാ വിഭാഗങ്ങളോടും സഹകരിക്കണമെന്നും എല്ലാ കൂട്ടായ്മകളും നല്ലതാകയാൽ അതിൽ സംബന്ധിക്കണമെന്നും ചിലർ അജ്ഞതമൂലം ഇന്ന് പഠിപ്പിക്കുന്നു. (2 കൊരി. 6:4, വി. യോഹ. 6:10) ഇവ നോക്കുക.

സഭയുടെ ശത്രു പുറമെയുള്ള വേദവിപരീതികൾ മാത്രമല്ല. സഭയോട് അവിശ്വസ്തരായി ജീവിച്ചുകൊണ്ട് ഉള്ളിൽ നിൽക്കുന്നവരാണ് ഏറ്റവും അപകടകാരികൾ. സഭാംഗങ്ങളായിരിക്കെ, സഭയ്ക്ക് പുറത്തുള്ളവയേയും കടലു കടന്നുവന്ന തെറ്റായ പഠിപ്പിക്കലുകളെയും സ്വീകരിച്ച് ധൃതരാഷ്ട്രാലിംഗനം ചെയ്യുന്നവരെ സൂക്ഷിക്കുക.

(തുടരും....)

ആരാധനാ വിജ്ഞാനീയം

ഫാ. സഖറിയ പനയ്ക്കാമറ്റം



# ജന്മാവകാശം

"അനവരത സ്തുതി താല്പരരാം
അംബര ദൂതന്മാരൊപ്പം
നാഥാ ദേവാ നൽകുക യോഗ്യത
നിൻ സ്തുതി പാടാൻ"
(സ്ലീബാ നമസ്കാരം - പ്രഭാതം)

**തു**ടർച്ചയായി സ്തുതി ചെയ്തുകൊണ്ടിരിക്കുന്ന സ്വർഗ്ഗീയ മാലാഖമാരുടെ ഗണങ്ങളോടൊന്നിച്ച് ദൈവമേ നിന്നെ സ്തുതിക്കുവാൻ ഞങ്ങൾക്ക് യോഗ്യത നൽകണമെയെന്ന് നാം പ്രാർത്ഥിക്കുന്നു. ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവമായ കർത്താവിങ്കൽ ഇരിയ്ക്കുന്നുവെന്ന് പ്രതിവാക്യമായി വി. കുർബ്ബാന ശുശ്രൂഷയിൽ ചൊല്ലുമ്പോൾ ദൈവാനുഭവത്തിന്റെ ഉയർന്ന പടിയിലേക്ക് എത്തിച്ചേരുകയാണ്. ദൈവത്തിന്റെ കരുണയുടേയും സംരക്ഷണത്തിന്റേയും, കരുതലിന്റേയും വാതിൽ നമുക്കായി തുറക്കപ്പെടുന്നുവെന്ന് നാം അംഗീകരിക്കുകയും, വിശ്വസിക്കുകയും ചെയ്യുന്നത് അത്രെ ദൈവാനുഭവം.

ആത്മീയതയുടെ അടിസ്ഥാനം ചിന്തയും, വാക്കും, പ്രവൃത്തിയും തമ്മിലുള്ള പൊരുത്തമാണല്ലൊ. കടന്നു പോയ കാലഘട്ടത്തെക്കാൾ ധ്യാനങ്ങളിലും, പ്രസംഗ പരമ്പരകളിലും പങ്കുകാരാകുവാൻ ഉള്ള അവസരങ്ങൾ വളരെ ഏറെ ലഭിക്കുന്ന സ്ഥിതിയാണ് ഇപ്പോളെവിടെയും. പ്രസംഗകരെക്കാൾ വിഷയം കൂടുതൽ അറിയാവുന്നവരായിരിക്കും പലപ്പോഴും കേൾവിക്കാരായിട്ടുള്ളവർ. തന്നെയുമല്ല കേൾക്കുന്ന വാക്കുകളേക്കാൾ മൂല്യം, വചനം പറയുന്ന ഉറവിടത്തിന് ഉണ്ടോയെന്ന് സശ്രദ്ധം ചിന്തിക്കുന്നവരാണധികവും. പ്രസംഗകരുടെ വാക്കും പ്രവൃത്തിയും തമ്മിൽ കുലബന്ധം ഇല്ലെന്ന് മാത്രമല്ല ആവർത്തന വിരസതയും തുടരെയുള്ള ദിവസങ്ങളിലെ വചന ശുശ്രൂഷയിൽ പ്രകടമാകുന്നുണ്ട്. മെനയുന്ന നുണക്കഥകൾ ആകട്ടെ ഒരേ വേദിയിൽ വിവിധ വ്യക്തികൾ അവരുടെ സ്വന്തം ജീവിതത്തിൽ നേരിട്ട അനുഭവമായി അവതരിപ്പിക്കുകയും ചെയ്യുന്നു.

**ജേഷ്ടാവകാശം നഷ്ടപ്പെടുത്തിയ ഏശാവ്**

ജേഷ്ടാവകാശം എന്നുള്ളത് ഏശാവിന് തന്റെ ജന്മാവകാശം ആയി ദൈവനിയോഗത്താൽ ലഭിച്ചതായിരുന്നു. അതിന്റെ വില മനസ്സിലാക്കുവാൻ ഏശാവിന് കഴിഞ്ഞില്ല. സൂക്ഷ്മ ബുദ്ധിയുള്ള യാക്കോബ് വിചാര ശൂന്യനായ ഏശാവിൽ നിന്നും ജേഷ്ടാവകാശം കൈക്കലാക്കുന്നു. അടിസ്ഥാനപരമായി ആദ്യ ജാതന്റെ അവകാശവും പിതാവിന്റെ അനുഗ്രഹവും ഒന്നു തന്നെ. അബ്രഹാമിന് ലഭിച്ച അനുഗ്രഹമാണ് തലമുറകളിലേക്ക് ദൈവഹിത പ്രകാരം പ്രവഹിച്ച് ഇസ്രായേലിനെ നയിച്ചത് എന്നാണ് ആദ്യത്തെ പഞ്ചഗ്രന്ഥങ്ങളിലെ മുഖ്യ ആശയം. മരണത്തോട് അടുത്തിരിക്കുന്ന പിതാവ് ഉച്ചരിക്കുന്ന അനുഗ്രഹ വചനങ്ങൾ മാന്ത്രികശക്തി പോലെ ഫലവത്തായി തീരുമെന്നുള്ള വിശ്വാസമാണ് പ്രാചീനകാലം തുടങ്ങി ഇന്നേയോളം ഉള്ളത്.

''ഏശാവ് ജേഷ്ടാവകാശത്തെ അലക്ഷ്യമാക്കി"യെന്ന് ഉല്പത്തി 25:34 ൽ നാം വായിക്കുന്നു. (Thus Esau despised his birth right). ഒരുവൻ ജനിക്കുന്നത്, ജനിക്കുന്ന ഭവനം, തന്റെ വംശം, ജീവിക്കുന്ന കാലഘട്ടം, സ്വരൂപം, ആയത് ഒന്നും

തന്നെ ആരും സ്വയമേ തിരഞ്ഞെടുക്കുന്നതല്ല. ഏത് ഭവനത്തിൽ ജനിച്ചാലും, കാലഘട്ടത്തിന്റേതായ ശുശ്രൂഷ നിറവേറ്റുവാൻ ഓരോരുത്തർക്കും ദൈവ നിയോഗം ഉണ്ട്. ജീവിതം ഗൗരവമായി എടുക്കുന്ന വർക്ക് മാത്രമെ അത് നിറവേറ്റുവാൻ കഴിയുകയു ള്ളൂ. ദൈവത്തിന്റെ ഏറ്റവും വലിയ സമ്മാനം 'ജീവിതം' തന്നെയാണ്. താല്ക്കാലിക സംതൃപ്തി ക്കുവേണ്ടി ഏശാവിന് നഷ്ടപ്പെടുത്തേണ്ടി വന്നത് വലിയ പദവികളും ഉത്തരവാദിത്തങ്ങളുമായിരുന്നു. സ്വന്തം പിതാവിന്റെ കാലശേഷം പൗരോഹിത്യ ശുശ്രൂഷ നടത്തുവാൻ തക്കവണ്ണം കുടുംബത്തല വൻ എന്ന പദവി തനിയ്ക്ക് നഷ്ടമായി. മറ്റുള്ള വർക്ക് വേണ്ടി മദ്ധ്യസ്ഥത അണയ്ക്കുവാനുള്ള സൗഭാഗ്യം തനിയ്ക്കു നഷ്ടമായതു മാത്രമല്ല "എന്റെ അപ്പനെക്കുറിച്ചുള്ള വിലാപത്തിന്റെ ദിന ങ്ങൾ അടുത്തിരിക്കുന്നു. അപ്പോൾ ഞാൻ എന്റെ സഹോദരനായ യാക്കോബിനെ കൊല്ലും എന്ന് " ഏശാവ് ഹൃദയത്തിൽ പറയുകയാണ്. (ഉല്പത്തി 27:41). ഏശാവ് അലക്ഷ്യമാക്കിയത് തന്റെ ആദ്ധ്യാ ത്മീകതയായിരുന്നതിനാൽ ഭാവിയും അലക്ഷ്യമാ യിത്തീരുകയാണ്. ഭൗതീകമായ നിലയിൽ കുടും ബസ്വത്തായി തനിക്കു ലഭിക്കേണ്ടിയിരുന്ന മൂന്നിൽ രണ്ട് സമ്പത്തും തനിക്ക് നഷ്ടമായി.

**ദൈവസന്നിധിയിലെ സ്തുതിയും ശുശ്രൂഷയും**

ജീവിതം ഗൗരവം ആയി എടുത്ത് കാലഘട്ട ത്തിന് ആവശ്യമായ ശുശ്രൂഷ നിർവ്വഹിക്കുന്നതാണ് ദൈവത്തിന് സ്വീകാര്യമായ സ്തുതി. ഒരു ക്രിസ്തീയ പുരോഹിതനെ തിരിച്ചറിയുന്നത് ധരി ക്കുന്ന വസ്ത്രം – ആറുമീറ്റർ തുണികൊണ്ടുള്ള ഒരു കുപ്പായം കൊണ്ടായിരിക്കണം. എന്നാൽ ഒരു വൈദികനെ രൂപപ്പെടുത്തുന്നത് കേവലം ആറുമീ റ്റർ തുണിയല്ല. എന്തിന് തന്റെ ളോഹ ഉപേക്ഷിച്ചു വെന്ന വിശദീകരണം ആവശ്യപ്പെട്ട ബിഷപ്പിനോട് കമീലോതോറസ് എന്ന കത്തോലിക്കാ വൈദികൻ പറഞ്ഞതായ മറുപടി - To become a better priest - അഥവാ കുറേക്കൂടി മെച്ചപ്പെട്ട ഒരു വൈദി കനാകാനെന്ന് ആണ്.

സഹോദരന്മാരുടെ സഹോദരനായി ജീവിതം ശുശ്രൂഷയായി മാറ്റുവാൻ ദൃഢനിശ്ചയം ചെയ്തയാ ളാണ് ഇപ്പോഴത്തെ ഫ്രാൻസിസ് മാർപ്പാപ്പ. താൻ ഉൾപ്പെട്ട സഹോദര മിഷനറി സമൂഹത്തിന്റെ പേരായി "ഇഗ്നേഷ്യസ്" എന്ന ഔദ്യോഗിക നാമം സ്വീകരിക്കേണ്ടതിന് പകരം വി.ഫ്രാൻസിസ് അസ്സീ സ്സിയുടെ നാമം സ്വയം തെരഞ്ഞെടുത്തത് സഭ അംഗീകരിച്ച ഫ്രാൻസിസ് മാർപ്പാപ്പയായിത്തീരുക യായിരുന്നു. 2016 ജൂലൈ 25-ാം തീയതി ലോക യുവ ജനദിനമായി പ്രഖ്യാപിച്ചപ്പോൾ അന്നേദിവസം ഫ്രാൻസിസ് മാർപ്പാപ്പ ജന്മദേശമായ പോളണ്ടിൽ വി.കുർബാന അനുഷ്ഠിച്ച കുർബാനക്കുപ്പായത്തിന് ഒരു സവിശേഷതയുണ്ടായിരുന്നു. ഒറ്റത്തുണിയിൽ ഒറ്റ നിറത്തിൽ കുർബ്ബാനക്കുപ്പായം തയ്ക്കുന്നതിന് പകരം ഇറാക്കിൽ നിന്നും അഭയാർത്ഥികളായി യോർദ്ദാനിൽ വന്നു പാർക്കുന്ന ഏതാനും സ്ത്രീകൾ അഭയാർത്ഥികൾക്ക് വസ്ത്രം നെയ്ത പ്പോൾ ലഭിച്ച തുണ്ടുതുണികൾ ചേർത്തു തയ്ച്ച തായ കുർബ്ബാനക്കുപ്പായമായിരുന്നു അത്. ആർക്കും വേണ്ടാത്തവരെപ്പോലെ ഉപേക്ഷിക്കപ്പെട്ട വരെങ്കിലും കുർബ്ബാനക്കുപ്പായത്തിന്റെ തുണ്ടു തുണികൾപോലെ ദൈവത്തിന് സമർപ്പിക്കാ വുന്നവർ എന്ന മനോജ്ഞമായ കാഴ്ചയാണ് മാർപ്പാപ്പായ്ക്ക് ഉണ്ടായിരുന്നത്. എത്ര ഉദാത്തവും ഉത്തമവുമായ ചിന്ത!

**പ്രപഞ്ചം ദൈവത്തിന്റെ പൂവാടി**

"ഒരു സഭയും ഒരു ദൗത്യവും" എന്ന ചിന്ത സ്വായത്തമാക്കുവാൻ ഒരു സഭാ വിഭാഗത്തിനും കഴി യുകയില്ല. വാങ്ങുന്നതിനേക്കാൾ ദാതാവായിത്തീ രുവാനുള്ള നമ്മുടെ അർഹതയെ നാം ആദ്യം ഉറ പ്പിക്കേണ്ടതാണ്. പൂക്കൾക്ക് പ്രപഞ്ചത്തിന് നൽകു വാനുള്ളത് അതിന്റെ പരിമളം മാത്രമാണ്. അത് മുഴുവനായി നൽകുകയും ചെയ്യുന്നു. ഉള്ളതിന്റെ ചെറിയ ഒരംശം മാത്രം നാം നൽകുന്നത് പലപ്പോഴും മറ്റുള്ളവരാൽ ശ്രദ്ധിക്കപ്പെടുവാൻ മാത്രമാണ്. അത ല്ലായെങ്കിൽ ചെറിയ ഒരു സന്തോഷത്തിന് വേണ്ടി. ചോദിക്കുമ്പോൾ മനസ്സില്ലാമനസ്സോടെ നൽകുന്നതി നെക്കാൾ ചോദിക്കാതെ നൽകുന്നതാണ് ശ്രേഷ്ഠമാ യിട്ടുള്ളത്. ഒന്നും നൽകാതെ കരുതി വയ്ക്കുന്നത് നമ്മുടെ നാളെയെക്കുറിച്ചുള്ള ഭീതി, അതല്ലായെങ്കിൽ ദൈവത്തിന്റെ വാഗ്ദാനങ്ങളിലുള്ള അവിശ്വാസം. പെൺകുഞ്ഞുങ്ങൾ മാത്രമുള്ള മാതാപിതാക്കൾ പറ യുന്നത് കേട്ടിട്ടുണ്ട് "അവരെ തന്ന ദൈവത്തിന് അവരെ സംരക്ഷിക്കുവാനും അറിയാം" എന്ന്. എത്ര ഉന്നതമായ ഒരാശയം.

**'ആത്മ ദീപോ ഭവ'**

നീ നിനക്കു തന്നെ ഒരു വിളക്കായി തീരുക. 1) ദൈവത്തിന്റെ കരുണയുടേയും കരുതലിന്റേയും തുറന്നിട്ടിരുക്കുന്ന വാതിലിനേക്കുറിച്ചുള്ള ഉത്തമ ബോദ്ധ്യം ഉണ്ടായിരിക്കണം. 2) അനവരതം ദൈവത്തെ സ്തുതിക്കുക. പരമ്പരാഗതമായി നട ന്നുകൊണ്ടിരിക്കുന്ന സ്വർഗ്ഗീയ മാലാഖമാരുടെ ആരാധനയിൽ നാമും പങ്കാളികളാകുക. 3) കാല ഘട്ടത്തിന് ആവശ്യം ആയിരിക്കുന്ന ശുശ്രൂഷ നിർവ്വ ഹിക്കുന്നതിൽ സന്തോഷം കണ്ടെത്തുക. നമ്മുടെ ജന്മാവകാശം ശ്രേഷ്ഠമായ ഒരു വരദാനമത്രെ.



**എവൻഗേലിയോൻ ചിന്തകൾ**

ഫാ. സ്റ്റീഫൻ വർഗീസ്, കുടശ്ശനാട്

# വചനാമൃതം

## എലിസബേത്തിന്റെ അടുക്കലേക്കുള്ള മറിയാമ്മിന്റെ യാത്രയുടെ ഞായറാഴ്ച

(സെന്റ് ലൂക്കോസ് 1:39 - 56)

മറിയാമിന്റെ യാത്ര എലിസബേത്തിന്റെ അടുക്കലേക്ക്. വന്ദനവും പ്രതിവന്ദനവും നടന്ന സംഭവം മറിയം യൗവ്വനത്തിന്റെ പ്രതീകം എലിസബേത്ത് വാർദ്ധക്യത്തിന്റെ പ്രതിനിധി. രണ്ടുപേരുടെയും ജീവിതത്തിൽ, ഈ ലോകപ്രകാരം അസാദ്ധ്യമെന്ന് കരുതിയത് ദൈവം സാധ്യമാക്കിയ അനുഭവത്തിന്റെ തലത്തിൽ നിൽക്കുന്ന ചരിത്രമാണുള്ളത്. കുറച്ചുകൂടി ആഴത്തിൽ ചിന്തിച്ചാൽ ദൈവം മനുഷ്യനെ സന്ദർശിക്കുന്നതാണ് ഈ യാത്രയുടെ പ്രത്യേകത. ഈ സുവിശേഷ ഭാഗത്ത് 2 പ്രധാന സന്ദേശങ്ങൾ നിഴലിക്കുന്നു.

**a. പരസ്പരം ആദരിക്കുന്ന തലമുറ**

മറിയാം നന്നേ ചെറുപ്പമാണ്. എലിസബേത്ത് വാർദ്ധക്യത്തിലും. രണ്ടുപേർക്കും ആരോഗ്യത്തിന്റെ പ്രശ്നങ്ങൾ ഒരേ തലത്തിൽ. എന്നാലും മറിയം ബദ്ധപ്പെട്ട് എലിസബേത്തിന്റെ അടുക്കൽ എത്തി ശുശ്രൂഷ ചെയ്യുന്നു. എസിബസേത്ത് തിരിച്ച് അനുഗ്രഹത്തിന്റെ നല്ല വാക്കുകൾ പ്രസ്താവിക്കുന്നു. (39-45). ഇത് ആധുനിക ലോകത്തിൽ നാം പുലർത്തേണ്ട മൂല്യങ്ങളാണ്. ശുശ്രൂഷയും, അനുഗ്രഹത്തിന്റെ നല്ലവാക്കും. കുടുംബ സംവിധാനത്തിൽ പരസ്പരം ശുശ്രൂഷയും അനുഗ്രഹവും കൊണ്ടുവന്നാൽ സമാധാനം അനുഭവിക്കും.

**മറിയത്തിന്റെ വന്ദനം എലിസബേത്ത് കേട്ടു (41)** അപ്പോൾ ഉദരത്തിലെ ശിശു തുള്ളി.

ഇത് ദൈവം മനുഷ്യനെ സന്ദർശിച്ചപ്പോൾ മനുഷ്യന് ഉണ്ടായ ആനന്ദം ആണ്. മനുഷ്യന്റെ യഥാർത്ഥ സന്തോഷം ദൈവത്തിന് അഭിമുഖമായി ദർശനം ലഭിക്കുമ്പോൾ ആണ് സംജാതമാകുന്നത്.

**b. മറിയത്തിന്റെ വിപ്ലവാത്കമായ ഗാനം (46-56)**

* അവൻ തന്റെ ദാസിയുടെ കാഴ്ച കടാക്ഷിച്ചിരിക്കുന്നവല്ലോ.

* ഇന്നു മുതൽ എല്ലാ തലമുറകളും എന്നെ ഭാഗ്യവതി എന്ന് വാഴ്ത്തും.

* ശക്തനായവൻ എനിക്ക് വലിയവ ചെയ്തിരിക്കുന്നു.

* വിശന്നിരിക്കുന്നവരെ നന്മകളാൽ നിറച്ചും, സമ്പന്നന്മാരെ വെറുതെ അയച്ചു കളഞ്ഞിരിക്കുന്നു.

മറിയാമ്മിന്റെ ഗീതം മുഴുവൻ വായിക്കുമ്പോൾ സമൂഹത്തിലെ അസന്തുലിതാവസ്ഥ മനസ്സിലാക്കുവാൻ സാധിക്കും. തന്നിൽ ഉണ്ടായിരിക്കുന്ന പ്രജ; മുഴുവൻ മാറ്റങ്ങൾക്കും നേതൃത്വം നല്കും എന്ന് മറിയം വിശ്വസിക്കുകയാണ്. കളങ്കമില്ലാ മനുഷ്യവർഗ്ഗത്തിന്റെ പ്രതീകമാണ് കന്യകമറിയം. അതുകൊണ്ടാണ് കർത്താവിന്റെ കൂടെ സഞ്ചരിക്കാനും ഉള്ളിൽ വഹിക്കാനും തയ്യാറാകുന്നത്.

ഇതുപോലെ ദൈവത്തെ വഹിച്ച് ഒരു നവചൈതന്യം സൃഷ്ടിക്കുവാൻ നമ്മുടെ ആദ്ധ്യാത്മിക ലോകത്തിന് സാധിക്കുമോ. മറിയത്തിന് ലഭിച്ച വിശേഷണങ്ങളിൽ പ്രധാനപ്പെട്ടത് "എന്റെ കർത്താവിന്റെ അമ്മ'' എന്നതാണ്. ഇത് മറിയത്തിന് വെറുതെ ലഭിച്ചതല്ല. പിന്നെയോ, ഗബ്രിയേൽ മാലാഖ അരുളിചെയ്ത കാര്യങ്ങൾ നിറവേറ്റുമെന്ന് വിശ്വസിച്ചതിനാൽ കർത്താവിന്റെ അമ്മയായവളാണ്. ഈ ഭാഗ്യം ആണ് നമുക്ക് ലഭിക്കേണ്ടത്. അതുകൊണ്ടാണ് കർത്താവ് പറയുന്നത്; എന്റെ സ്വർഗ്ഗസ്ഥനായ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവരാണ് എന്റെ മാതാവും സഹോദരങ്ങളും (മാർക്കോസ് 8:30-35)

വിപ്ലവാത്മകമായ ഗാനത്തിന് സമൂഹത്തിൽ ചലനങ്ങൾ സൃഷ്ടിക്കാൻ സാധിക്കും . ജീവിതത്തിൽ ക്രിസ്തു കേന്ദ്രീകൃതമായ ചലനങ്ങൾ സൃഷ്ടിക്കാൻ നമുക്ക് സാധിക്കട്ടെ.

*കുറിപ്പ്: "ക്രിസ്തു ദൈവപുത്രനും കാൾ മാർക്സ് മനുഷ്യപുത്രനുമായിരിക്കാം. രണ്ടുപേരും മനുഷ്യനുവേണ്ടി മാത്രമാലോചിച്ചതുകൊണ്ടാണ് ഇവർ ഇരുവരേയും നാം ഭൂമിയിലേക്ക് നമ്മുടെ ഇടയിലേക്ക് കൊണ്ടുവന്നത്. കാൾമാർക്സ് ഏതു സാഹിത്യ കൃതികളിലും തേടിക്കൊണ്ടിരുന്നത് മാനുഷികതയും ജീവിതസത്യവും ആയിരുന്നു. സംഘടനകളിൽ നിന്നല്ല സംഗീതത്തിൽ നിന്നാണ് വിപ്ലവം തുടങ്ങുന്നത് എന്ന് മാർക്സ് പറഞ്ഞിട്ടുണ്ട്.*

*- ഇ. ശ്രീധരൻ*

(മാതൃഭൂമി ആഴ്ചപ്പതിപ്പിൽ കുറിച്ചത്)

### സ്നാപക യോഹന്നാന്റെ ജനനത്തിന്റെ ഞായറാഴ്ച

**സെന്റ് ലൂക്ക് 1:57 – 80**

നമ്മുടെ സമൂഹത്തിലെ ഹൈന്ദവ വീടുകളിൽ രാവിലെ, സ്ത്രീകൾ വീടിന്റെ മുറ്റം വൃത്തിയാക്കി ചാണകവെള്ളംകൊണ്ട് ശുദ്ധിവരുത്തി അരിപ്പൊടി കൊണ്ട് 'കോലം' വരയ്ക്കുന്നുണ്ട്. 'കളം വരയ്ക്കുക' എന്നാണ് അർത്ഥം. ദേവന്മാർക്ക് സ്വാഗതം അരുളുന്ന സന്ദർഭം ആണ് 'കളംവരയ്ക്കുക' എന്നത്. ഇതുപോലെ ദൈവപുത്രന് ഈ ഭൂമിയിൽ സ്വാഗതം അരുളാനും, യേശുക്രിസ്തുവിനെ മറ്റുള്ളവരുടെ മുമ്പിൽ അവതരിപ്പിക്കാനായി ദൈവം ഒരു ഒരുക്കം നടത്തി. ആ ഒരുക്കത്തിന്റെ ആരംഭം ആണ് ഇന്നത്തെ സുവിശേഷ ഭാഗത്ത് കാണുന്നത്. യേശുവിന്റെ മുന്നോടിയായ സ്നാപക യോഹന്നാന്റെ ജനനം നാമിന്ന് അയവിറക്കുമ്പോൾ, ഒരു പുതിയ യുഗത്തിന് തുടക്കം കുറിക്കുന്ന സാഹചര്യം ഓർമ്മയിലുണ്ടാകണം.

a. 'യോഹന്നാൻ' എന്ന വാക്കിനർത്ഥം 'യഹോവ കരുണയുള്ളവൻ ' എന്നാണ്. വാർദ്ധക്യത്തിൽ സെഖര്യാവിനോടും എലീസബേത്തിനോടും ദൈവം കരുണ ചെയ്തതിന്റെ സാക്ഷ്യപത്രം ആണല്ലോ യോഹന്നാൻ സ്നാപകൻ. നിരാശയിലായ ഈ ദമ്പതികൾ ദൈവസമ്മാനത്തിൽ സന്തോഷിക്കുന്നു.

അസാദ്ധ്യകാര്യങ്ങൾ സാദ്ധ്യമാക്കി തരുന്നവനാണ് ദൈവം, ഈ ശിശുവിൽ ചില പ്രത്യേകതകൾ ഉണ്ട്.

1. പുതിയ യുഗത്തിന് ആരംഭം കുറിക്കാനിരിക്കുന്ന വിമോചകന് വഴിയൊരുക്കിക്കൊടുക്കുന്ന വ്യക്തി.
2. പഴയ നിയമത്തിന്റെ പൂർത്തീകരണം പുതിയ നിയമത്തിൽ സംഭവിക്കുമ്പോൾ ദൈവീക പദ്ധതി ഉദ്ഘാടനം ചെയ്തവനാണ് യോഹന്നാൻ സ്നാപകൻ.
3. 'കർത്താവിന്റെ കൈ' അവനോട് കൂടെ ഉണ്ടായിരുന്നു,

അടിച്ചമർത്തപ്പെട്ട ഒരു ജനതയുടെ വിമോചന ശബ്ദമാണ് യോഹന്നാൻ. കർത്താവിനുവേണ്ടി വഴിയൊരുക്കി സർവ്വതും ദൈവപദ്ധതിക്കായി സമർപ്പിച്ച ദൈവപുരുഷൻ.

"എല്ലാവരും ചിലത് കൊടുത്തു

ചിലരോ എല്ലാം കൊടുത്തു എന്ന പഴഞ്ചൊല്ല് യോഹന്നാന്റെ ജീവിതത്തിൽ അർത്ഥവത്താണ്.

മുകളിൽ പ്രസ്താവിച്ചിരിക്കുന്ന പ്രത്യേകതകൾ നമ്മുടെ ജീവിതത്തിൽ പകർത്താവുന്നതാണ്. ഒരു വിമോചകനാകാനുള്ള ദൈവവിളി നാം ആവിഷ്ക്കരിക്കേണ്ടതാണ്.

**b. സെഖര്യാവിന്റെ പാട്ട്**

ശിശുവിന്റെ ജനനം നിമിത്തം മാസങ്ങൾക്കു മുമ്പ് ഊമയായിരുന്ന സെഖര്യാവ് ശബ്ദിക്കുന്നവനായി മാറി. ഇത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം ആണ്. അനുഭവിച്ച സംഘർഷങ്ങളിൽ നിന്നും വിമോചിക്കപ്പെടുന്ന അനുഭവം.

ഈ പൈതലിന്റെ പ്രത്യേകതകൾ പിതാവ് ഉദ്ഘോഷിക്കുന്നു. പുരോഹിതൻ, സംഭവിക്കാനിരിക്കുന്ന കാര്യങ്ങൾ സമൂഹത്തിൽ ഉത്ഘോഷിക്കുന്നവനാണ്. ആത്മാവിൽ നിറഞ്ഞ് സാക്ഷിക്കണമെന്നാണ് വേദഭാഗം ഓർമ്മിപ്പിക്കുന്നത്.

ഈ പാട്ടിലെ ദൈവശാസ്ത്രം

1. നമുക്ക് രക്ഷയുടെ കൊമ്പ് ഉയർത്തുകയും (71)
2. നമ്മുടെ പിതാവായ അബ്രഹാമിനോട് ചെയ്ത സത്യവും .... നിയമവും ഓർത്തു (75)
3. നീയോ പൈതലേ... കർത്താവിന്റെ വഴി ഒരുക്കുവാനും ... രക്ഷാപരിജ്ഞാനം കൊടുപ്പാനുമായി... മുമ്പായി നടക്കും (76, 77)
4. ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു (79)

ഇത്രയും പ്രസക്ത ഭാഗങ്ങൾ മനനം ചെയ്യുമ്പോൾ വെളിവാകുന്നത് ദൈവത്തിന്റെ രക്ഷാപദ്ധതിയുടെ സ്നേഹം ആണ്. ലഭിച്ചിരിക്കുന്ന ശിശു (യോഹന്നാൻ സ്നാപകൻ) ഇതിന്റെ തെളിവാണ്.

ഇപ്രകാരം ദൈവപദ്ധതിയുടെ ഭാഗമായി ലഭിച്ചിരിക്കുന്ന ശിശുക്കളും നമുക്ക്, രക്ഷാപദ്ധതിയുടെ ഭാഗമായി വളർത്തപ്പെടേണ്ടതല്ലേ?

*കുറിപ്പ്:*

*"ഗലീലക്കാരനായ യേശു എന്റെ ഹൃദയത്തിൽ നിവസിക്കുന്നു. മനുഷ്യർക്കുമേലെ മനുഷ്യനായി, നമ്മളെയാകെ, കവികളാക്കുന്ന കവിവര്യനായി, നമ്മുടെ വാതിലുകളിൽ മുട്ടുന്ന ആത്മാവായി അങ്ങനെ നാം ഉണർന്ന് നഗ്നവും സ്വതന്ത്രവുമായ സത്യത്തെ കണ്ടെത്താൻ നമ്മെ പ്രാപ്തനാക്കുന്നവൻ..."*

*ഖലീൽ ജിബ്രാൻ*

*(മനുഷ്യപുത്രനായ യേശുവിൽ...)*

### യൗസേപ്പിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച

സെന്റ്മാത്യു 1:18 – 25

യേശുക്രിസ്തുവിന്റെ ജനനത്തിന് വേണ്ടി യൗസേഫിനെ ഒരുക്കി എടുക്കുന്ന ദർശനം ആണ് ഇന്നത്തെ ചിന്താവിഷയം. സാമൂഹ്യ വ്യവസ്ഥതിയിൽ നിലനിന്ന മൂല്യബന്ധങ്ങൾ വേറൊരു മാനം സൃഷ്ടിക്കുകയാണ് നീതിമാനായ യൗസേഫ്. സ്വന്തം ജീവിതത്തിൽ മാറ്റാരും ചെയ്യാൽ തയ്യാറാകാത്ത തീരുമാനങ്ങൾ എടുത്ത നിറഞ്ഞ വ്യക്തിത്വത്തിന് ഉടമ. യേശുക്രിസ്തുവിന്റെ ജനനം ഇന്നായിരുന്നു എങ്കിൽ നമ്മിലാരെങ്കിലും യൗസേഫിന്റെയും മറിയത്തിന്റെയും സ്ഥാനത്ത് ദൈവം തെരഞ്ഞെടുത്താൽ പോലും മാനുഷികമായി തയ്യാറാകുമോ?

പെൻസിൽവാനിയായിലെ ഹാവർഫോർഡ് കോളേജിന്റെ പ്രസിഡന്റായിരുന്നു ഡോ. ജോൺ

കോൾമാൻ. ഫെഡറൽ റിസർവ്വ് ബാങ്കിൽ ഡയറക്ടർ ബോർഡിലെ അംഗവുമായിരുന്നു. വളരെ പെട്ടെന്ന് ഉയർന്ന ശമ്പളവും ഉന്നത പദവിയും എല്ലാം ഉപേക്ഷിച്ച് രാജി സമർപ്പിച്ച് തെരുവിലേക്കിറങ്ങി. കുഴികൾ നിർമ്മിക്കാനും പാടത്ത് പണിയെടുക്കാനും പാത്രങ്ങൾ കഴുകാനും തുടങ്ങി എല്ലാ ജോലികളും ചെയ്യാൻ അദ്ദേഹം തയ്യാറായി. ജോലിയില്ലാതെ നിരാശപ്പെടുകയും, അമിത ജോലിഭാരത്താൽ ചിലപ്പോൾ ശരീരം തളരുകയും ചെയ്തു. യജമാനന്മാരുടെ ശകാരം ശരിക്കും ഏറ്റുവാങ്ങി. സ്വയം വെറുമയാക്കി, ശൂന്യവത്കരിച്ച് ലോകത്തിൽ ജീവിച്ച ഉന്നത ഉദ്യോസ്ഥന്റെ ചരിത്രം ഇങ്ങനെയാണ്. ഇതുപോലെ ദൈവം അടിമയുടെ, രൂപം പൂണ്ട്, സ്വയം ശൂന്യവത്ക്കരണത്തിനായി ഭൂമിയിൽ ഇറങ്ങിവരുന്ന സംഭവമാണല്ലോ യോസഫിന്റെ ദർശനത്തിൽ നിഴലിക്കുന്നത്.

**I** യോസഫിന്റെ നീതിബോധം ഏതെല്ലാം വിധത്തിൽ

a തനിക്കും മറിയത്തിനും അപമാനം ഉണ്ടാകാതെ വിവാഹ ആലോചനയെ മാറ്റി ചിന്തിക്കുവാൻ തയ്യാറാകുന്നു.

b. ദൈവത്തിന്റെ ഇടപെടൽ പൂർണ്ണമായി അംഗീകരിക്കുന്നു,

c. സ്വന്തം ഭാര്യയായി മറിയത്തെ സ്വീകരിക്കുന്നു.

d. പേരിടീൽ അപ്പന്റെ അവകാശമാണ്. ദൈവകല്പനയിൽ യേശു എന്ന് പേരിട്ടത് യോസഫാണ്. (സെന്റ് മാത്യു. 1:25) ദാവീദിന്റെ ഗോത്രത്തിൽപെട്ട യോസഫ് ശിശുവിന് പേരിട്ടതുകൊണ്ടാണ് യേശു "ദാവീദ് പുത്രനായത്"

**II** ആരാണ് എന്റെ അമ്മ? ആരാണ് എന്റെ സഹോദരൻ? എന്റെ പിതാവിന്റെ ഇഷ്ടം നിറവേറ്റുന്നവരാണ് എന്റെ അമ്മയും, സഹോദരനും. സഹോദരിയും. (വി. മത്തായി, 12:46-50) പിതാവാം ദൈവത്തിന്റെ കല്പന നിറവേറ്റിയതുകൊണ്ട്, യേശുവിന്റെ പിതാവായി മാറിയ യോസഫിനെപ്പോലെ നമുക്കും ക്രിസ്തുവിന്റെ ബന്ധുമിത്രാദികളാകുവാൻ സാധിക്കുമോ?

*കുറിപ്പ്: സ്നേഹം ചേർക്കാതെ ചുട്ട അപ്പം കയ്പ്പുള്ള അപ്പമായിരിക്കും. അത് മനുഷ്യന്റെ പാതി വിശപ്പിനെ ശമനമാകുകയുള്ളൂ.*

**കർത്താവിന്റെ ജനനപ്പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച**

സെന്റ് മാത്യു. 1:1-17

ക്രിസ്തുവിന്റെ വംശാവലിയുടെ വിവരണമാണല്ലോ ഇന്നത്തെ വേദഭാഗം.

മനുഷ്യാവതാരം എടുത്ത ക്രിസ്തു ദൈവപുത്രനാണെന്ന് സാക്ഷിക്കുന്ന സുവിശേഷകന്റെ അവതരണം. ഇത് ദൈവരാജ്യ പദ്ധതിയിൽ ആവശ്യമുണ്ടോ? കാലിക പ്രസക്തിയേറിയ ചോദ്യമാണ് ഇത്. ക്രിസ്തു (യേശു) ദൈവപുത്രനാണ് എന്ന് സാക്ഷിക്കുവാൻ ഈ വംശാവലി ഉപകരിക്കുകയാണ്.

ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന ഇന്ദിരാഗാന്ധി ഒരു ജർമ്മൻകാരന്റെ ചോദ്യത്തിന് മറുപടിയായി ഇപ്രകാരം പറഞ്ഞു.

"ഞാനൊരു സാധാരണ സ്ത്രീ മാത്രമാണ്; ഒരസധാരണ പുരുഷന്റെയും അപൂർവ്വ വ്യക്തിത്വമുള്ള ഒരു സ്ത്രീയുടെയും മകളായി ജനിച്ചു എന്ന വ്യത്യസ്തത മാത്രമാണ് എനിക്കുള്ളത്."

നല്ല പാരമ്പര്യത്തിൽ ജനിച്ചു എന്നത് ഇന്ദിരാഗാന്ധിക്ക് തന്റെ വ്യക്തിത്വത്തിന്റെ മാറ്റ് കൂട്ടുവാൻ ഇടയാക്കി.

a. ക്രിസ്തുവിന്റെ പിറവി കുടുംബമഹിമയിലല്ല; പ്രത്യുത സാധാരണക്കാരും പാപികളും, ബലഹീനനുമായവർ ദൈവതെരഞ്ഞെടുപ്പിലൂടെ ദാവീദിന്റെ വംശപാരമ്പര്യത്തിൽ ഇടം പിടിക്കുന്നുണ്ട്. ഇവരെ ക്രിസ്തുവിന്റെ ജനനത്തിന് വേണ്ടിയുള്ള രക്ഷാപദ്ധതിയുടെ ഭാഗമാക്കി തീർത്തു.

ദാവീദിന്റെ വംശത്തിൽ സാധാരണക്കാരായ ഒരു കൂട്ടം മനുഷ്യർ ദൈവപദ്ധതിയുടെ ഭാഗമായി ജീവിച്ച ഒരു പ്രത്യേക സമൂഹമാണ്.

ഇത് നമുക്ക് ചിന്തിക്കാൻ ഇടം തരുന്നു. സാധാരണ മനുഷ്യരാണ് നമ്മൾ എങ്കിലും ദൈവപദ്ധതിക്കായി സമർപ്പിക്കാൻ ജീവിതം കൊണ്ട് സാധിച്ചിട്ടുണ്ടോ?

b. പഴയ നിമയ യിസ്രായേൽ കാത്തിരുന്ന 'മിശിഹ'യാണ് യേശുക്രിസ്തു എന്ന് ഈ വംശാവലി വിവരണത്തിലൂടെ സുവിശേഷകൻ സാക്ഷിക്കുന്നു.

യഹൂദ ചരിത്രത്തിന്റെ മൂന്നു ഘട്ടങ്ങൾ വംശാവലിയിൽ ദർശിക്കാൻ സാധിക്കും.

* അബ്രഹാം മുതൽ ദാവീദ് വരെ:- ഇസ്രായേലിനെ രാജകീയ വംശമാക്കിയത് ദാവീദാണ്. ദൈവസൃഷ്ടിയുടെ പ്രതിനിധിയായി മനുഷ്യനെ ഇവിടെ മനസ്സിലാക്കുന്നു.

* ദാവീദ് മുതൽ ബാബേൽ പ്രവാസം വരെ:- ഈ കാലഘട്ടം പാപം ചെയ്ത് അടിമത്തം ഏറ്റുവാങ്ങിയ മനുഷ്യന്റെ പ്രതിനിധി

* പ്രവാസകാലം മുതൽ ക്രിസ്തുവരെ:- ഇത് വിമോചനത്തിനുവേണ്ടി തയ്യാറാകുന്ന കാലഘട്ടം. രക്ഷകൻ യേശുവിനെ ഈ മിശിഹായെ കാത്തിരുന്ന പഴയ നിയമ യിസ്രായേൽ, ക്രിസ്തുവിൽ ആ രക്ഷകനെ ദർശിക്കണം എന്ന് സാക്ഷിക്കാൻ

*കുറിപ്പ്:*

*"വിശുദ്ധനായവൻ സ്വർഗ്ഗത്തിൽ നിന്നും വരണം. അദ്ദേഹത്തിന് എല്ലാം അറിയാം. സ്വർഗ്ഗത്തിന്റെയും ഭൂമിയുടെയും മേൽ അവിടുത്തേക്ക് അധികാരമുണ്ടായിരിക്കും."*

*ചൈനക്കാരനായ കൺഫ്യൂഷ്യസ്*
*(551 - 479 ബി.സി)*



# ബാലപത്രിക

**ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ**

# റാണിയില്ലാത്ത കൊട്ടാരം ശൂന്യം

സ്നേഹമുള്ള കൂട്ടുകാരെ,

പരിശുദ്ധ പരുമല തിരുമേനിയുടെ 114-ാം ഓർമ്മ പ്പെരുന്നാളിന്റെ ദീപ്തമായ ഓർമ്മകൾ നമ്മുടെ മന സ്സിൽ ഇപ്പോഴും നിലനിൽക്കുന്നു. പരിശുദ്ധനോ ടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകളുടെ അലകൾ അന്ത രീക്ഷത്തിൽ നിന്നും മാറിപ്പോയിട്ടില്ല. പെരുന്നാളു കൾ കഴിയുമ്പോൾ, തീർത്ഥയാത്രകൾക്കു വിരാമ മിടുമ്പോൾ, കൂടെ ദൈവത്തിന്റെ സാന്നിദ്ധ്യം നില നിർത്തിയാൽ മാത്രമേ ഈ ആചാരങ്ങൾ ലക്ഷ്യ പ്രാപ്തിയിലെത്തുകയുള്ളൂ.

ഒരിക്കൽ പുഷ്പപ്രേമിയായ ഒരാൾ ഒരു പൂന്തോട്ടം നിർമ്മിച്ചു. നിരവധി പൂച്ചെടികൾ അതിൽ വളർന്നുനിന്നു. പൂക്കാലമായതോടെ തേനീച്ച കൾക്ക് ഉത്സാഹമായി. തോട്ടത്തിൽ അവിടവിടെ വെച്ചിരുന്ന പെട്ടികളിലെ അറകളിൽ അവ കയറു കയും ഇറങ്ങുകയും ചെയ്തിരുന്നു. സംഭരിച്ച തേൻ അറകളിൽ നിക്ഷേപിച്ചശേഷം അവ വീണ്ടും അക ലങ്ങളിലേക്ക് പറന്നുപോകുന്നത് കാണുവാൻ കഴി ഞ്ഞു.

എന്നാൽ തോട്ടത്തിന്റെ ഒരു കോണിൽ വച്ചി രുന്ന പെട്ടിയിൽ തേനീച്ചകൾ കയറുകയോ ഇറങ്ങു രയോ ചെയ്യുന്നതായി കണ്ടില്ല. തോട്ടക്കാരൻ പ്രത്യേകം ശ്രദ്ധിച്ച് ആ പെട്ടി തുറന്നുനോക്കി. ആ കൂട്ടിലെ റാണിയെ കണ്ടില്ല. മാത്രമല്ല മടിയന്മാരെ യും, ജോലിക്കാരെയും ആരെയും കണ്ടില്ല. അത് ശൂന്യമായിരുന്നു.

നാലുപാടും നോക്കിയപ്പോൾ അൽപ്പം അകലെ ആ വൃക്ഷത്തിന്റെ ശാഖയിൽ റാണിയെ പൊതിഞ്ഞ സംരക്ഷക സേനയും പണിക്കാരായ ഈച്ചപ്പറ്റ ങ്ങളും ഒരു പന്തുപോലെ തൂങ്ങിക്കിടക്കുന്നു.

ചായം തേച്ചു പിടിപ്പിച്ച കൂട് ഉപയോഗിക്കാതെ തേനീച്ചകൾ എന്തുകൊണ്ടുപോയി എന്ന് അദ്ദേഹം ചിന്തിച്ചു.

റാണിയില്ലാത്ത തേനീച്ചക്കൂട് എത്ര മനോഹര മായിരുന്നാലും അത് ശൂന്യമായിരിക്കുമെന്ന് അദ്ദേ ഹത്തിനു മനസ്സിലായി.

മനുഷ്യജീവിതവും ഇതുപോലെയാണ്.

നമ്മുടെ ഹൃദയങ്ങളിൽ ദൈവത്തിനു വസിക്കു വാൻ ഇടം കൊടുത്തില്ലെങ്കിൽ നമ്മുടെ ജീവിതവും ശൂന്യമായിത്തീരും.

പുറമെ മോടിപിടിപ്പിച്ച നമ്മുടെ ജീവിതത്തിൽ ദൈവത്തിനു വസിക്കുവാൻ സാഹചര്യം ഒരു ക്കാതെ എല്ലാവരും ധനംതേടി ഓടുകയാണ്.

നമ്മുടെ ഹൃദയത്തിലും ഭവനത്തിലും എന്തിന്, ദേവാലായങ്ങളിൽ പോലും ദൈവത്തിന് വസിക്കു വാൻ അവസരം കിട്ടാറില്ല.

കൂട്ടുകാരെ,

നമ്മുടെ തീർത്ഥാടനവും ആചാരങ്ങളും എല്ലാം അനുഗ്രഹപ്രദമാകണമെങ്കിൽ നമ്മുടെ ഹൃദയത്തിൽ ദൈവത്തിന്റെ സാന്നിദ്ധ്യം ഉണ്ടാക ണം. ഇല്ലെങ്കിൽ റാണിയില്ലാത്ത കൂടുപോലെ നാം ശൂന്യരായിത്തീരും. ചെറുപ്പം മുതൽ തന്നെ ജീവി തത്തിൽ ദൈവത്തിന് പ്രത്യേകം സ്ഥാനം കൊടു ക്കുക. എന്നാൽ നിശ്ചയമായും എല്ലാ അനുഗ്രഹ ങ്ങളും ലഭിക്കും.

സ്നേഹത്തോടെ

**ആനിച്ചേച്ചി.**

## ദിവ്യബോധനം സെമിനാർ

ദിവ്യബോധനം പഠിതാക്കളുടെ ജീവിതപാത യിൽ (POCE), ഭൂമിയിൽ പറുദീസാ (DOCE) എന്നീ പുസ്തകങ്ങളുടെ സെമിനാർ 2016 ഡിസംബർ 10-ാം തീയതി ശനിയാഴ്ച രാവിലെ 10 മുതൽ ബഥേൽ അരമനയിൽ വെച്ച് നടത്തുന്നതാണ്. റവ. സ്റ്റീഫൻ വറുഗീസ് അച്ചൻ സെമിനാറിനു നേതൃത്വം നൽകു ന്നതാണ്. ഇപ്പോഴത്തെ ബാച്ചിന്റെ അവസാനത്തെ സെമിനാർ ആണ് ഇനിയും നടക്കുന്നത് എന്നുള്ള തിനാൽ പഠിതാക്കൾ എല്ലാവരും നിർബന്ധമായും ഇതിൽ വന്നു സംബന്ധിക്കേണ്ടതാണ്.

## ഓർമ്മപ്പെരുന്നാൾ

പൂഴിക്കാട് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചർച്ചിന്റെ ആഭിമുഖ്യത്തിൽ പരിശുദ്ധ പരുമല തിരു മേനിയുടെ ഓർമ്മപ്പെരുന്നാൾ നവംബർ 5, 6 തീയ തികളിൽ സമുചിതമായി ആചരിച്ചു. ചടങ്ങുകൾക്ക് പരുമല സെമിനാരി മാനേജർ റവ. ഫാ. എം. സി. കുര്യാക്കോസ് നേതൃത്വം നൽകി. 5-ാം തീയതി വൈകിട്ട് റാസയും, 6-ാം തീയതി രാവിലെ വി. കുർബ്ബാനയും, പരിശുദ്ധ പരുമല തിരുമേനി അനു സ്മരണ പ്രഭാഷണവും നടത്തി. വി. കുർബ്ബാന യ്ക്കുശേഷം നേർച്ച വിളമ്പും ക്രമീകരിച്ചു.

# പയർ കൃഷി ജൈവരീതിയിൽ



പി. എ. ഐസക്, കുറ്റൂർ

പയറിൽ പലവകഭേദങ്ങൾ കണ്ടുവരുന്നു. വള്ളിയായി പടർന്ന് വളരുന്നവയും, കുറ്റിയായി വളരുന്നവയും ഉണ്ട്. മറ്റ് സസ്യങ്ങൾക്കില്ലാത്ത ഒരു വരം പയർവർഗ്ഗ സസ്യങ്ങൾക്ക് ലഭിച്ചിട്ടുണ്ട്. അന്തരീക്ഷത്തിലെ നൈട്രജനെ ആഗിരണം ചെയ്യാൻ ഇവയ്ക്ക് കഴിവുണ്ട്. "റൈസോബിയം" എന്ന ഇനത്തിൽപ്പെട്ട ബാക്ടീരിയകളാണ് ഈ സൂക്ഷ്മ ജീവികൾ. വേരുപടലത്തിൽ പ്രത്യേകതരം മുഴകൾ സൃഷ്ടിച്ച് അതിനുള്ളിൽ വസിച്ച് ഇവ നൈട്രജനെ വലിച്ചെടുക്കുന്നു.

പയറിന്റെ ഇലയും കറിയായി ഉപയോഗിക്കാം. നല്ല നീർവാർച്ചയും സൂര്യപ്രകാശവും ഉള്ള ഏതു സ്ഥലത്തും പയർ കൃഷി ചെയ്യാം വിത്ത് മണ്ണിൽ നേരിട്ട് പാകിയാണ് കൃഷി ചെയ്യുന്നത്. പാകുന്നതിന് മുൻപ് വിത്ത് 6–7 മണിക്കൂർ വെള്ളത്തിൽ ഇട്ടുവയ്ക്കണം നിലം ഒരുക്കുന്ന സമയത്ത് തടം ഒന്നിന് 100 ഗ്രാം കുമ്മായം മണ്ണിൽ ചേർക്കണം അടിവളമായി ഉണങ്ങിപ്പൊടിഞ്ഞ കാലിവളം, കോഴിവളം, എല്ലുപൊടി, വേപ്പിൻപിണ്ണാക്ക്, ചാരം എന്നിവയും ചേർക്കാം. വാണിജ്യ അടിസ്ഥാനത്തിൽ കൃഷി ചെയ്യുന്നവർ വിത്ത് പാകുന്നതിനു മുമ്പായി അവ "റൈസോബിയം" കൾചർ പുരട്ടി പാകുന്നതിന് വിളവ് വർദ്ധിപ്പിക്കാൻ സഹായിക്കും. ഒരേക്കർ സ്ഥലത്ത് കൃഷിചെയ്യാനുള്ള വിത്തിൽ പുരട്ടാനായി 100 – 150 ഗ്രാം "റോസോബിയം" മതിയാകും. ഈ കൾച്ചർ തലേദിവസത്തെ കഞ്ഞിവെള്ളത്തിൽ കുഴച്ച് പയർ വിത്തുമായി നന്നായി പുരട്ടണം. ''റൈസോബിയം'' പുരട്ടിയ വിത്ത് പേപ്പറിൽ നിരത്തി തണലിൽ ഉണക്കിയ ശേഷം പാകാനായി ഉപയോഗിക്കാം. കുമ്മായം ചേർത്ത തടത്തിൽ പത്തു ദിവസം കഴിഞ്ഞേ വിത്ത് പാകാവൂ. മുളച്ച് നാലില പ്രായമാകുമ്പോൾ മേൽവളം ചെയ്യണം. പത്ത് ലിറ്റർ വെള്ളത്തിൽ പച്ചചാണകം കപ്പലണ്ടി പിണ്ണാക്ക് ഓരോ കിലോ വീതം ചേർത്ത് മൂന്നു ദിവസം പുളിപ്പിച്ച് നാലിരട്ടി വെള്ളം ചേർത്ത് ഓരോ ലിറ്റർ വീതം ഒഴിച്ചു കൊടുക്കണം. ഗ്രോബാഗിലും ചാക്കിലും അരലിറ്റർ മതിയാകും. വളർന്നു വരുമ്പോൾ പന്തലിലോ വേലിപന്തലിലോ കയറ്റി വിടണം. ആഴ്ചയിൽ ഒരിക്കൽ ഫിഷ് അമിനോ, സ്യൂഡോമോണസ് ഏതെങ്കിലും ഒന്ന് മൂന്നു മില്ലി ഒരു ലിറ്റർ വെള്ളത്തിൽ എന്ന കണക്കിന് തളിച്ചു കൊടുക്കണം.

കുറ്റിപയർ ഇനങ്ങൾ ചില സമയം വള്ളി വീശാനുള്ള സ്വഭാവം കാണിച്ചാൽ തലപ്പ് നുള്ളികളയണം ഗ്രോബാഗിലും പ്ലാസ്റ്റിക് ചാക്കിലും കുറ്റിപ്പയർ നന്നായി പടർന്ന് ഫലം തരും. ഇരുപതാം ദിവസം തോറും അരലിറ്റർ പിണ്ണാക്ക്, ചാണക സ്ലറി നൽകാം.

മുഞ്ഞ, തണ്ട്തുരപ്പൻ, ചാഴി, നീരൂറ്റിക്കുടിക്കുന്ന പ്രാണികൾ, ചിത്രകീടം, മുരടിപ്പ് ഇങ്ങനെയുള്ള പ്രശ്നങ്ങൾ ഉണ്ടാകാം. ജൈവകീടനാശിനികൾ ആഴ്ചയിൽ രണ്ട് പ്രാവശ്യം തളിക്കണം. ഒരു ലിറ്ററിന് വേണ്ടത് 25 മില്ലിവേപ്പെണ്ണ, 20 ഗ്രാം വെളുത്തുള്ളി അരച്ചു കലക്കിയത്, 6 ഗ്രാം ബാർസോപ്പ് വെള്ളത്തിൽ ലയിപ്പിച്ചത് ഇവ കൂട്ടിയിളക്കി അരിച്ച് വൈകുന്നേരങ്ങളിൽ തളിക്കാം. പുകയില കഷായം തളിക്കാം, വൈകുന്നേരങ്ങളിൽ (നിസിറ്) നീറിൻകൂട് പയർ പന്തലിൽ വയ്ക്കാം. വാണിജ്യാടിസ്ഥാനത്തിൽ ചെയ്യുന്നവർ മണ്ണു പരിശോധിപ്പിക്കണം. വിളവെടുപ്പു സമയത്ത് ചാഴിശല്യം ചില സ്ഥലങ്ങളിൽ ഉണ്ടാകാം. പച്ചമത്തി തൂക്കി ഇടുകയോ ഗോമൂത്രത്തിൽ കാന്താരിമുളക് അരച്ചു കലക്കി തളിക്കുകയോ ചെയ്യണം. നാലോ അഞ്ചോ തടം ഉണ്ടെങ്കിൽ ഒരു വീട്ടിലേക്ക് ധാരാളം മതിയാകും.

സംശയങ്ങൾക്ക് ഭദ്രാസന ഇക്കോളജിക്കൽ വിഭാഗവുമായി ബന്ധപ്പെടണം.




നമ്മുടെ സൺഡേസ്കൂൾ അദ്ധ്യയന വർഷത്തിന്റെ സമാപനത്തിലേക്ക് എത്തിയിരിക്കുകയാണല്ലോ. വാർഷിക പരീക്ഷ ഡിസംബർ 4-ാം തീയതി ഞായറാഴ്ച 11 മണി മുതൽ ഓരോ യൂണിറ്റിലും നടത്തപ്പെടുകയാണ്. പ്രധമാദ്ധ്യാപകർ സഹഅദ്ധ്യാപകരുമായി ആലോചിച്ച് കുറ്റമറ്റതാക്കി മാറ്റുവാൻ ശ്രദ്ധിക്കേണ്ടതാണ്.

**ഭദ്രാസന സഹപാഠ്യമത്സര വിജയികൾ**

നമ്മുടെ ഭദ്രാസനത്തിലെ സഹപാഠ്യമത്സരം പുത്തൻകാവ് മെട്രോപോലീറ്റൻ ഹയർ സെക്കൻഡറി സ്കൂളിൽ വെച്ച് നടത്തപ്പെട്ടു. വിജയിച്ച എല്ലാവരേയും അനുമോദനം അറിയിക്കുന്നതോടൊപ്പം താഴെ പേരുകൾ ചേർത്തിരിക്കുന്നവർ സൗത്ത് സെന്റർ സോൺ മത്സരത്തിൽ പങ്കെടുത്ത് ഭദ്രാസനത്തെ കഴിഞ്ഞ വർഷത്തെപ്പോലെ ഒന്നാം നിരയിലേക്ക് എത്തിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്.

**I. സബ് ജൂനിയർ: സംഗീതം** – 1st ലിഡിയ മറിയം ഷിബു (സെന്റ് തോമസ്, കുരമ്പാല) IInd നേഹ ദീന ജോൺ (എം. ജി. എം. ഇടവങ്കാട്) **പ്രസംഗം** – 1st ഹന്ന മറിയം മത്തായി ( സെന്റ്മേരീസ്, ഇടനാട് ) IInd ഗിഫ്റ്റി മറിയ മിനു (സെന്റ് മേരീസ്, പ്രകാശഗിരി)

**II. ജൂനിയർ: സംഗീതം** – 1st ജോഷ്ന ജോൺസൺ (സെന്റ് ഏലിയാസ്, ബുധനൂർ, ഇടവങ്കാട്) IInd കെറിൻ സാറാ ചാക്കോ (സെന്റ് ജോർജ്ജ്, ആറാട്ടുപുഴ) **പ്രസംഗം** – 1st ലിൻസ റെന്നി (സെന്റ് സ്റ്റീഫൻസ്, കുടശ്ശനാട്, പന്തളം), IInd എബ്സ് റ്റി. മാത്യു (സെന്റ് മേരീസ്, പുത്തൻകാവ്) 3. **സമൂഹഗാനം**– 1st ഫെബിൻ ടോം മാത്യു, ബ്ലസ്സൻ ജെ. സന്തോഷ്, ജെയ്സൺ ജോർജ്ജ് (സെന്റ് ജോർജ്ജ്, പിരളശ്ശേരി) IInd അഞ്ജലി സൂസൻ ജോൺ, ധന്യ ബിജു, ജൂഡിത്ത് സൂസൻ സോണി (സെന്റ് മേരീസ് വെൺമണി) **വേദവാക്യം:** 1st ക്രിസ്റ്റോ മിനു (സെന്റ് മേരീസ്, പ്രകാശഗിരി) IInd ആശിഷ മറിയം വിൽസൺ (സെന്റ് തോമസ്, കുരമ്പാല)

**III. സീനിയർ: സംഗീതം –** 1st ഷാരോൺ സൂസൺ മാത്യു (എം.ജി. എം. നെല്ലിമല, ഉമയാറ്റുകര) IInd ജോഡ്സി മറിയം തോമസ് (സെന്റ് മേരീസ്, ഇടനാട്), **പ്രസംഗം –** 1st ഷേബാ ആൻ ജോർജ്ജ് (സെന്റ് മേരീസ് ഇടനാട്) IInd അഞ്ജു എലിസബേത്ത് യോഹന്നാൻ (എം. ജി. എം. മാന്തളിർ) **സമൂഹഗാനം–** 1st ടീന തോമസ്, ജീന ജേക്കബ്, മെർലിൻ മറിയം രാജു (എം. ജി. എം. ചെറിയനാട്) IInd അൽകാ ഇ. അനിൽ, സിനി റേച്ചൽ മോൻസി, സോനാ സാറാ വർഗീസ് (എം. ജി. എം. തോട്ടപ്പുഴ, ഉമയാറ്റുകര) **വേദവാക്യം:** – 1st ഇവാൻസ് ചാക്കോ മാത്യു (സെന്റ് മേരീസ്, പുത്തൻകാവ്), IInd റൂഫസ് ജോർജ്ജ് സാമുവേൽ (സെന്റ് മേരീസ്, ഇടനാട്) **പൊതുവിജ്ഞാനം –** 1st ശിൽപ സൂസൻ ജോൺ (സെന്റ് മേരീസ്, വെൺമണി എടവനക്കാട്) IInd ബെറിൻ ബേബി മോനച്ചൻ (സെന്റ് തോമസ് കുരമ്പാല)

**IV. ഹയർ സെക്കൻഡറി: ഉപന്യാസം–** 1st ജിൻസി മറിയ ജോൺ (സെന്റ് മേരീസ്, കുട്ടമ്പേരൂർ),. IInd അമല അന്നാ തോട്ടുപുറം (എം. ജി. എം. ഇടവങ്കാട്) **വേദവാക്യം –** 1st ഏയ്ഞ്ചൽ അന്നാ വിൽസൺ (സെന്റ് ജോർജ്ജ്, പൂഴിക്കാട്) **പൊതുവിജ്ഞാനം –** 1st ഏയ്ഞ്ചൽ അന്നാ വിൽസൺ (സെന്റ് ജോർജ്ജ്, പൂഴിക്കാട്) IInd അരുൺ റെജി ചാക്കോ (സെന്റ് മേരീസ്, വെൺമണി) **മാർ ഔഗേൻ പ്രസംഗ മത്സരം** –1st അരുൺ റെജി ചാക്കോ (സെന്റ് മേരീസ്, വെൺമണി) IInd രേഷ്മാ ജോസഫ് (സെന്റ് സ്റ്റീഫൻസ്, കുടശ്ശനാട്)

**അദ്ധ്യാപക പരിശീലനം:** 10 മുതൽ 12 വരെ ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന അദ്ധ്യാപകർക്കായി ബഥേൽ അരമനയിൽ വെച്ച് ഒക്ടോബർ 11-ാം തീയതി നേതൃത്വ പരിശീലനം നടത്തപ്പെട്ടു. കൂടാതെ 1 മുതൽ 9 വരെ ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന അദ്ധ്യാപകർക്കായി ഡിസംബർ 12-ാം തീയതി തിങ്കളാഴ്ച പരിശീലന ക്ലാസ്സ് നടത്തപ്പെടുന്നതാണ്. സംബന്ധിക്കുന്നവരുടെ എണ്ണം ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടറെ നവംബർ 27ന് മുമ്പ് അറിയിക്കേണ്ടതാണ്. ക്ലാസ്സുകൾക്ക് നേതൃത്വം നൽകുവാൻ ആഗ്രഹിക്കുന്നവർ ഏതു ക്ലാസ് എടുക്കുന്നു എന്ന വിവരം ഇൻസ്പെക്ടർമാരിൽകൂടി അറിയിക്കേണ്ടതാണ്.

**പുതുവത്സര ക്ലാസ്സ്:** ജനുവരി 1-ാം തീയതി ഞായറാഴ്ച തന്നെ പ്രമോഷനോടുകടി അദ്ധ്യയനം ആരംഭിക്കുവാൻ ശ്രദ്ധിക്കേണ്ടതാണ്. അദ്ധ്യാപക പരിശീലനം, പുതുവത്സര ക്ലാസ്സ് എന്നിവ സംബന്ധിച്ച് ഭദ്രാസനത്തിൽ നിന്നും വിശദമായ അറിയിപ്പ് നൽകുന്നതായിരിക്കും.

കൗൺസിലിനുവേണ്ടി,

**വർഗീസ് ജി.** (ഡയറക്ടർ)